
ക്രൈസ്തവ
ഡിസംബർ 20016
കാഹളം
എല്ലാ പ്രവചനവും
അവനിൽ
പൂർത്തിയായി
ക്രിസ്തുമസ്
ലോകരക്ഷകന്റെ
ജനനപ്പെരുന്നാൾ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




ക്രൈസ്തവ കാഹളം

ഡിസംബർ 2016
വാല്യം 77 ലക്കം 12

# ഉള്ളടക്കം



## എഡിറ്റോറിയൽ

# ഇടയൻമാർ ഇനിയും വരും

ക്രിസ്തുമസ് വരവായി. ക്രിസ്തുമസ് നമ്മുടെ രക്ഷകനും നാഥനുമായ കർത്താവേശുമിശിഹായുടെ മനുഷ്യാവതരാത്തിന്റെ പെരുന്നാളാണ്. പുൽക്കൂടും, ക്രിസ്തുമസ്ട്രീയും, കേക്കും, കരോളുമെല്ലാം നമ്മിൽ വലിയ സന്തോഷത്തിന്റെ ഓർമ്മകളാണ് നൽകുന്നത്. ക്രിസ്തുമസ് യേശുവിനെ നാം മുഖാമുഖം കണ്ടുമുട്ടുന്ന അവസരം കൂടിയാണ്. അവനെ കണ്ടുമുട്ടുവാൻ നാം എവിടെയാണ് പോകേണ്ടത്. ഇടയൻമാരോട് അന്ന് മാലാഖാമാർ പറഞ്ഞ അടയാളം ശ്രദ്ധിക്കുക. ''പിള്ളക്കച്ച കൊണ്ട് പൊതിഞ്ഞ് പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ശിശുവിനെ നിങ്ങൾ കാണും''. മാലാഖമാർ ഇടയൻമാർക്ക് കൊടുക്കുന്നത് വ്യക്തതയുള്ള സന്ദേശം. നൽകുന്നത് മാലാഖമാർ ആയതുക്കൊണ്ട് സ്വർഗ്ഗം നൽകുന്ന സന്ദേശമാണിത്. സാധാരണ മനുഷ്യബുദ്ധിയിൽ തെളിഞ്ഞു വരുന്ന ഒരിടമല്ല അവർക്കു അടയാളമായി ലഭിക്കുന്നത്. പൊതുവെ ആരും അന്വേഷിക്കാത്ത ഒരിടം. ആരും അന്വേഷിക്കാത്ത, മനസ്സിൽ വിചാരിക്കുവാൻ പോലും സാധ്യതയില്ലാത്ത ഇടങ്ങളിൽ അവനെ അന്വേഷിക്കണം. ദാരിദ്ര്യത്തിന്റെ കൂടാരങ്ങളിലാണ് നമുക്ക് യേശുവിനെ കണ്ടുമുട്ടുവാൻ സാധിക്കുന്നത്.

എങ്ങനെ നാം അവിടെ പ്രവേശിക്കണം. വിശുദ്ധ നാട്ടിൽ പോകുമ്പോൾ നാം ബേത്‌ലഹേമിൽ പോകും. അവിടെ യേശു ജനിച്ച സ്ഥലത്ത് ഒരു വലിയ ദൈവാലയമുണ്ട്. ഈ ദൈവാലയത്തിലെ ഒരു പ്രത്യേക സ്ഥലത്ത് നമുക്ക് യേശു ജനിച്ച ഇടം കാണാം, വണങ്ങാം. പക്ഷേ അതിനുള്ളിൽ കടക്കണമെങ്കിൽ നാം തല ഭൂമിയോളം താഴ്ത്തണം. സ്വയം ചെറുതാകാതെ, ഭൂമിയോളം താഴാതെ നമുക്ക് പുൽത്തൊട്ടിയിലെ യേശുവിനെ കണ്ടുമുട്ടുക അസാധ്യമാണ്. സ്വയം ചെറുതാവുക എന്നു പറഞ്ഞാൽ എന്താണ്? നാം ഇന്നു ആർജ്ജിച്ചിരിക്കുന്ന രൂപം നമ്മുടെ യഥാർത്ഥ രൂപമല്ല. ലൗകീക മോഹങ്ങളും അതു വഴി നാം സമ്പാദിച്ചിരിക്കുന്ന വ്യർത്ഥ നേട്ടങ്ങളും കൂട്ടി ചേർത്ത് നാം നമ്മെ തന്നെ വലിയ രൂപത്തിലും ഭാവത്തിലുമാക്കിയിരിക്കുന്നു. ഈ രൂപത്തിൽ നിന്നും നാം ചെറുതാകണം. നമുക്കാവശ്യമില്ലാത്തതെല്ലാം നാം ജീവിതത്തിൽ ഒഴിവാക്കണം. എന്നാൽ മാത്രമേ ചെറിയ രൂപം സ്വീകരിക്കുവാൻ സാധിക്കുകയുള്ളു. എങ്കിൽ മാത്രമേ നമുക്ക് പുൽക്കൂട്ടിനുള്ളിൽ കടക്കുവാൻ സാധിക്കുകയുള്ളു. അഹങ്കാരത്തിന്റെ ഗർവ് താഴുമ്പോൾ നമുക്ക് താഴുവാൻ സാധിക്കും. ഉയരത്തിൽ തലയുയർത്തി പിടിച്ചു നിൽക്കുന്നതും, ഉച്ചത്തിൽ സംസാരിക്കുന്നതുമെല്ലാം അധികാരത്തിന്റെ അടയാളങ്ങളായിരിക്കുന്നു. ഈ അധികാരത്തിന്റെ വലിയ തട്ടുകളിൽ നിന്നും നാം താഴേക്കു വരണം.

വരുന്നവർക്കെല്ലാം യേശുവിനെ കാണിച്ചുകൊടുക്കുന്ന പുൽക്കൂടുകൾ പണിയാം. മാലാഖമാർ ഇനിയും ഇടയൻമാരെ യേശുവിനെ കാണാൻ അയക്കും. അടയാളം അന്നും ഇന്നും ഒന്നു തന്നെയാണ്. പക്ഷേ ആ ഇടങ്ങൾ സൃഷ്ടിക്കുവാൻ നമുക്കാവുമോ?.

*സ്നേഹ പൂർവ്വം ഏവർക്കും ക്രിസ്തുമസ് ആശംസകൾ.*

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



# പിതൃമൊഴി

## മനുഷ്യനാകുവാൻ കഴിയുന്ന ദൈവം

പ്രപഞ്ച സൃഷ്ടാവായ ദൈവം ചരിത്രത്തിലേയ്ക്ക് മനുഷ്യനായി പ്രവേശിച്ച മഹാസംഭവത്തിന്റെ സ്മരണ പുതുക്കുന്ന ക്രിസ്തുമസ് നമ്മെ സമീപിക്കുന്നു! വി. ലൂക്കോസ് ഈ സംഭവത്തിന്റെ ചരിത്രപരത, ചക്രവർത്തിയുടെയും ഗവർണറുടേയും ജനസംഖ്യാ കണക്കെടുപ്പിന്റെയും രേഖകളുടെ പിൻബലത്തിൽ കൃത്യതയോടെ അവതരിപ്പിക്കുന്നു. ഹെബ്രായ ലേഖനം, ദൈവത്തിന്റെ മനുഷ്യരോടുള്ള സംഭാഷണത്തിന്റെ പൂർണരൂപമായി മനുഷ്യാവതാരത്തെ ചിത്രീകരിക്കുന്നു. “പൂർവകാലങ്ങളിൽ പ്രവാചകന്മാർ വഴി വിവിധ ഘട്ടങ്ങളിലും വിവിധ രീതികളിലും ദൈവം നമ്മുടെ പിതാക്കന്മാരോട് സംസാരിച്ചിട്ടുണ്ട്. എന്നാൽ, ഈ അവസാനനാളുകളിൽ തന്റെ പുത്രൻവഴി അവിടുന്ന് നമ്മോട് സംസാരിച്ചിരിക്കുന്നു” (ഹെബ്രാ 1:1). യേശു എന്ന തന്റെ ഏകപുത്രന്റെ മനുഷ്യാവതാരം വഴി ദൈവം തന്റെ ജനത്തിന്റെ ഇടയിൽ തന്റെ നേരിട്ടുള്ള സംഭാഷണം തുടങ്ങി. നമ്മുടെ മദ്ധ്യേ നമുക്ക് അടുത്തിരിക്കുന്ന, നമ്മോട് സംസാരിക്കുന്ന ദൈവം! അതേ, ഇമ്മാനുവേൽ = ദൈവം നമ്മോടുകൂടെ!

എന്തിനാണ് ദൈവം ഇത്രയും അടുത്ത് മനുഷ്യനോട് പെരുമാറുന്നത്? ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മറ്റേതെങ്കിലും സൃഷ്ടിയുണ്ടോ? തന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യനോട് എന്നും മനസ്സുകൊണ്ട് അടുപ്പമുള്ളവനാണ് മനുഷ്യസ്നേഹമുള്ളവനായ ദൈവം. ദൈവത്തിന്റെ അപരിമേയമായ സ്നേഹം വെളിപ്പെടുത്തപ്പെട്ടതാണ് മനുഷ്യാവതാരം. “തന്റെ ഏകപുത്രൻവഴി നാം ജീവിക്കേണ്ടതിനായി ദൈവം അവനെ ലോകത്തിലേയ്ക്കയച്ചു. അങ്ങനെ, ദൈവത്തിന്റെ സ്നേഹം നമ്മുടെയിടയിൽ വെളിപ്പെട്ടിരിക്കുന്നു” (1യോഹ 4:9).

മനുഷ്യൻ ദൈവത്തെ സ്നേഹിച്ചതിന്റെ പ്രത്യുപകാരമല്ല മനുഷ്യാവതാരം. മനുഷ്യന് ദൈവത്തെ സ്നേഹിക്കുന്നതിന് പരിമിതിയില്ലേ? മാത്രവുമല്ല, നമുക്ക് ദൈവത്തെ സ്നേഹിക്കുവാൻ കടപ്പാടുണ്ട് എന്നുള്ളത് നാം ഓർക്കണം. ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നു: “നാം ദൈവത്തെ സ്നേഹിച്ചു എന്നതിലല്ല, അവിടുന്ന് നമ്മെ സ്നേഹിക്കുകയും നമ്മുടെ പാപങ്ങൾക്ക് പരിഹാര ബലിയായി സ്വപുത്രനെ അയയ്ക്കുകയും ചെയ്തു എന്നതിലാണ് സ്നേഹം” (1യോഹ 4:10). ദൈവത്തെ അന്വേഷിച്ചു നടക്കുന്ന മനുഷ്യർക്ക് ദൈവം മനുഷ്യരുടെ ഇടയിലേയ്ക്ക് അവരുടെ രൂപത്തിൽ വന്നുവെന്നതിനെക്കാൾ വലിയ സ്നേഹമുണ്ടോ? സർവലോകത്തിനുമുണ്ടാകുവാനുള്ള സന്തോഷത്തിന്റെ സദ്വാർത്തയുടെ ആന്തരീകാർത്ഥം അതാണ് സൂചിപ്പിക്കുന്നത്.

ദൈവത്തിന് മനുഷ്യനോടുള്ള സ്നേഹത്തിന്റെ ആഴത്തെ തിരിച്ചറിയുന്ന ക്രിസ്തുമസ് ദിനത്തിൽ പരിശുദ്ധാത്മാവ് ആഴമേറിയ വിശ്വാസ ചൈതന്യം നൽകി നിങ്ങളെ ഓരോരുത്തരേയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ. ദൈവത്തിന്റെ സ്നേഹത്തിന്റെ ഏറ്റവും ഊഷ്മളമായ പേരാണ് യേശുക്രിസ്തു- ദൈവത്തിന്റെ മനുഷ്യപതിപ്പ്. ആ ദിവ്യസ്നേഹം നിങ്ങളെ പൊതിയട്ടെ.

പുതിയ വത്സരം ഈ ദിവ്യസ്നേഹത്തിൽ എല്ലായ്പ്പോഴും നിങ്ങളെ നിലനിർത്തട്ടെ.

**ക്രിസ്തുമസിന്റെ എല്ലാ അനുഗ്രഹങ്ങളും സ്നേഹപൂർവം ഞാൻ ഏവർക്കും നേരുന്നു.**

*നിങ്ങളുടെ പിതാവ്,*

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി

ആമുഖം

# ക്രിസ്തുമസ്

**ലോകരക്ഷകനായ യേശുവിന്റെ ജനനപ്പെരുന്നാൾ.**
**ഒരു ജനതയുടെ നീണ്ട കാത്തിരിപ്പിന് സ്വർഗ്ഗം നൽകിയ ഉത്തരം.**
**ദൈവം തന്റെ ഏകജാതൻ വഴി ലോകത്തോട് സംസാരിക്കുന്നു.**
**ഇനിയും നാം മറ്റൊരു രക്ഷകനെ കാത്തിരിക്കേണ്ടതില്ല.**
**എല്ലാ പ്രവചനവും അവനിൽ പൂർത്തിയായി.**

ക്രൈസ്തവ കാഹളം ക്രിസ്തുമസ് പതിപ്പിൽ യേശുവിന്റെ ജനനപ്പെരുന്നാളിന്റെ ദൈവശാസ്ത്ര വിചിന്തനങ്ങൾ വിശദമായി ചർച്ച ചെയ്യുന്നു.



മൂവാറ്റുപുഴ രൂപതാദ്ധ്യക്ഷനും പ്രശസ്ത ദൈവ ശാസ്ത്ര പണ്ഡിതനും കെ.സി.ബി.സി, സി.ബി.സി.ഐ ദൈവശാസ്ത്ര കമ്മീഷനഗംവുമായ ബിഷപ്പ് ഡോ. എബ്രഹാം മാർ ജൂലിയോസ്.



പ്രശസ്ത ദൈശാസ്ത്ര പണ്ഡിതനും തലശ്ശേരി അതിരൂപതാഗംവും സി.ബി.സി.ഐ ദൈവശാസ്ത്ര കമ്മീഷൻ സെക്രട്ടറിയുമായ റവ. ഡോ. ജോസഫ് പാംബ്ലാനി.



പി.ഒ.സി മുൻ ഡയറക്ടറും വരാപ്പുഴ അതിരൂപതാംഗവും ഭാരത ലത്തീൻ കത്തോലിക്കാ മെത്രാൻ സമിതിയുടെ ഡെപ്യൂട്ടി സെക്രട്ടറിയുമായ റവ. ഡോ. സ്റ്റീഫൻ ആലത്തറ.



തിരുവനനന്തപുരം മേജർ അതിരൂപതാംഗവും അമേരിക്കയിലെ വാഷിംഗ്ടൺ അതിരൂപയിൽ ശുശ്രൂഷ ചെയ്യുന്നതുമായ റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്



കവർ സ്റ്റോറി



# മതങ്ങളുടെ, ബഹുസ്വരതയിൽ യേശുവിന്റെ അതുല്യത

**മോസ്റ്റ് റവ. ഡോ. ഏബ്രഹാം മാർ യൂലിയോസ്**
**മെത്രാപ്പോലീത്താ**

### ആമുഖം

ആഗോളവൽക്കരിക്കപ്പെട്ട ഇന്നത്തെ സമൂഹത്തിൽ രണ്ടു പരസ്പര വിരുദ്ധശക്തികളുടെ പ്രവർത്തനം നമുക്കു കാണാൻ കഴിയും. ലോകം ഒരു ആഗോള ഗ്രാമമായി ചുരുങ്ങിയെങ്കിലും സമാധാനപൂർണ്ണമായ ഒരു ലോകക്രമം സൃഷ്ടിക്കാൻ ആ വ്യവസ്ഥയ്ക്കു കഴിഞ്ഞില്ല. പുതിയ തരത്തിലുള്ള അടിമത്വങ്ങളും അനീതികളും അതുവഴി അധികാരവും ശക്തിയുള്ളവരുടെ അധീശത്വവും സൃഷ്ടിക്കാനാണ് ആഗോളീകരണം കാരണമായത്. അതുകൊണ്ടുതന്നെ ആഗോളീകരണത്തിനെതിരേ ശക്തമായ ചലനങ്ങളുമുണ്ടായി. വ്യത്യസ്തമായ സംസ്കാരങ്ങൾ ഇടകലർന്നതുമൂലം നിരവധി പ്രശ്നങ്ങൾ ഉടലെടുക്കുകയും ശത്രുതയും അക്രമവും വളരുകയും ചെയ്തു. സംസ്കാരങ്ങളുടെ സംഘട്ടനങ്ങളുണ്ടാവുമെന്ന (Clash of Civilizations) മുന്നറിയിപ്പുകൾ രക്തച്ചൊരിലിൽ കലാശിച്ചു. സിറിയ, ഇറാക്ക്, ഈജിപ്ത്, ലിബിയ എന്നിവിടങ്ങളിൽ നടന്ന ദുഃഖകരമായ സംഭവങ്ങളും അവിടങ്ങളിൽ നിന്നുള്ള അഭയാർത്ഥികളെ സ്വീകരിക്കാൻ യൂറോപ്പ് ഭയപ്പെട്ടതുമൊക്കെ ഇതിനുദാഹരണങ്ങളാണ്.

### 1. ഭാരതം മതസഹിഷ്ണുതയുടെ നാട്

ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ട കാലം മുതൽ ഇന്ത്യ മതസഹിഷ്ണുതയ്ക്കു പേരുകേട്ട സ്ഥലമാണ്. ആര്യൻമാരും യഹൂദൻമാരും പേർഷ്യക്കാരും ക്രിസ്ത്യാനികളും മുസ്ലീങ്ങളുമെല്ലാം ഇവിടെ സഹവർത്തിത്വത്തിൽ കഴിഞ്ഞവരാണ്.

ഹിന്ദുമതം സ്വാഭാവികാമയും ഒരു ബഹുസ്വരതയുടെ സംസ്കാരമാണ്. ഋഗ്വേദം പറയുന്നത്, 'ഋഷിമാർ വ്യത്യസ്തമായി കണ്ടെങ്കിലും സത്യം ഏകമാണെ'ന്നാണ്. (ഏകം സത് വിപ്ര ബഹുദാ വദന്തി, 1. 164. 46). ദൈവത്തെ അവതാരങ്ങളായി കാണുന്ന ഭഗവദ്ഗീത പറയുന്നത്, 'വ്യക്തികൾ എന്നിലേക്കു വരുമ്പോൾ ഞാനവരെ സ്വീകരിക്കുന്നു, എല്ലാ വഴികളും എന്നിലേക്കാണ്' എന്നാണ്. (യേയതാ മാം പ്രപ്രാദ്യന്തേ തമസ് തഥൈവ ഭജാമ്യാഹം മമ വർത്തമാനുവർത്തന്തേ



മനുഷ്യ പ്രാർത്ഥ സർവസാഹ്). മറ്റു മതങ്ങളിലെ സത്യത്തിന്റെ അംശങ്ങളെ ഉൾക്കൊള്ളാൻ ദൈവശാസ്ത്രപരമായി ഹിന്ദുമതത്തിന് യാതൊരു ബുദ്ധിമുട്ടുമില്ല. അറിഞ്ഞോ അറിയാതെയോ എല്ലാവരും ഒരേ ദൈവത്തെയാണ് ആരാധിക്കുന്നത് എന്ന തത്വത്തിനാണ് ഹിന്ദുമതം ഊന്നൽ നൽകുന്നത് (സ്വാമി ഭാസ്കരാനന്ദ, എസൻഷ്യൽസ് ഓഫ് ഹിന്ദുയിസം, വിവേകാ പ്രസ് 2002).

അശോക ചക്രവർത്തിയുടെ ശിലാഫലകങ്ങളലിൽ നിന്നാണ് മറ്റു മതങ്ങളോടുള്ള ബുദ്ധമതത്തിന്റെ സമീപനം നമുക്കു മനസ്സിലാവുന്നത്. "എല്ലാ മതങ്ങളും ആത്മനിയന്ത്രണവും ഹൃദയ പരിശുദ്ധിയും ലക്ഷ്യം വയ്ക്കുന്നതിനാൽ അവ എല്ലായിടത്തും ഒരുമിച്ചു വസിക്കട്ടെ" (Rock Edict Nb 7). "മതങ്ങൾ തമ്മിലുള്ള സമ്പർക്കം നല്ലതാണ്. മറ്റുള്ളവരുടെ തത്വങ്ങളെ ഒരുവൻ ശ്രദ്ധിക്കുകയും ബഹുമാനിക്കുകയും വേണം. മറ്റു മതങ്ങളുടെ നല്ല തത്വങ്ങളെപ്പറ്റി നമുക്ക് അറിവുണ്ടായിരിക്കണം" (Rock Edict Nb 12).

കേരളത്തിൽ ഏക മതം എന്ന ആശയം മുന്നോട്ടു വച്ച ആചാര്യൻ ശ്രീ നാരായണഗുരുവാണ്. അദ്ദേഹത്തിന്റെ 'ആത്മോപദേശ സാധക'ത്തിൽ അതു വ്യക്തമാക്കുന്നു

അഖിലരുമാത്മസുഖത്തിനായ് പ്രയത്നം
സകലവുമിങ്ങു സദാപി ചെയ്തിടുന്നു;
ജഗതിയിലിമ്മതമേകമെന്നു ചിന്തി-

ച്ചഘമണയാതകതാരമർത്തിടേണം.
പലമതസാരവുമേകമെന്നു പാരാ-
തുലകിലൊരാനയിലന്ധരെന്നപോലെ
പലവിധ യുക്തി പറഞ്ഞു പാമരന്മാ-
രലവതു കണ്ടലയാതമർന്നിടേണം.
*(നടരാജഗുരു, ദ ഫിലോസഫി ഓഫ് എ ഗുരു 129).*

ബഹായ് വിശ്വാസത്തിന്റെ സ്ഥാപകൻ ബാഹുല്ലാഹ് മതപരമായ അസഹിഷ്ണുതയെ എതിർക്കുന്നു. ദൈവം ഒരുവനേയുള്ളൂ. ചരിത്രത്തിലെ വിവിധ സന്ദേശവാഹകരിലൂടെ ദൈവം വെളിപ്പെട്ടു എന്നു മാത്രമേയുള്ളൂ. ദൈവസ്നേഹം പ്രകടിപ്പിക്കാൻ ബഹായ് വിശ്വാസികൾ എല്ലാ മതത്തിൽപ്പെട്ട ആളുകളുമായും ഇടപഴകണം. തിരിച്ചു കിട്ടിയാലും ഇല്ലെങ്കിലും അതു തുടരണം. മനുഷ്യൻ പക്വത പ്രാപിക്കുന്നതിനനുസരിച്ച് ദൈവം തന്നെത്തന്നെ കൂടുതൽ വെളിപ്പെടുത്തിക്കൊണ്ടേയിരിക്കും. അബ്രഹാം, കൃഷ്ണൻ, മോശ, ബുദ്ധൻ, യേശു, മുഹമ്മദ് തുടങ്ങിയവരെല്ലാം ദൈവവചനങ്ങൾ വെളിപ്പെടുത്തിയ സന്ദേശവാഹകരാണ് (Kitab-i-iqan-Book of Certitude).

ഭാരത സംസ്കാരം സഹിഷ്ണുതയിലും വൈജാത്യത്തിലും മാത്രമല്ല ഊന്നിയിരിക്കുന്നത്. മറിച്ച് ബഹുസ്വരതയുടെ അടിസ്ഥാനപരമായ ഒരു തെരഞ്ഞെടുപ്പിൽ കൂടിയാണ്. എന്നാൽ ഉത്തരാധുനിക ചിന്താഗതികൾ ഗുണപരമായ ഒരു ബഹുസ്വരതയിലേക്കാണ് ശ്രദ്ധ വയ്ക്കുന്നത്. അതിൻ പ്രകാരം സാർവത്രികമോ പരമമോ ആയ മൂല്യങ്ങൾ നിലനിൽക്കുന്നില്ല. അതിനാൽത്തന്നെ സാർവത്രികമോ നിയതമോ ആയ മതങ്ങളുമില്ല.

### മതങ്ങളുടെ താരതമ്യപഠനവും ക്രിസ്തുവും

ലോകത്തിലെ എല്ലാ മതസ്ഥാപകരുടെയും പഠനങ്ങൾ താരതമ്യം ചെയ്താൽ ചില സാമ്യങ്ങൾ നമുക്ക് കാണാൻ കഴിയും. യേശു ഒരു പ്രത്യേക ചിന്താധാരയോ തത്വശാസ്ത്രമോ ഉയർത്തിപ്പിടിച്ച ആളല്ല. ഒരു മതവും സ്ഥാപിച്ചില്ല. എന്നാൽ അദ്ദേഹം ഭൂമിയിൽ വന്നത് സ്വർഗ്ഗത്തിലെ കരുണാമയനായ തന്റെ പിതാവിന്റെ മുഖം ഈ ലോകത്തിനു കാട്ടിക്കൊടുക്കാനാണ്. ക്രിസ്തീയതയുടെ കേന്ദ്രം എന്നത് വിശ്വാസസത്യങ്ങളുടെ ഒരു സമാഹാരമല്ല, മറിച്ച് യേശുക്രിസ്തുവെന്ന വ്യക്തിയാണ്.

### 2. നസ്രായനായ യേശു: ദൈവത്വവും മനുഷ്യത്വവും

ബർട്രാന്റ് റസ്സൽ എന്ന അജ്ഞതാവാദിയായ ചിന്തകൻ, 'Why I am Not a Christian' എന്ന തന്റെ ഗ്രന്ഥത്തിൽ ക്രിസ്തു എന്നൊരാൾ ചരിത്രത്തിൽ ജീവിച്ചി

രുന്നോ എന്ന് സംശയം പ്രകടിപ്പിക്കുന്നു. "I can't myself feel that either in the matter of wisdom or in the matter of virtue Christ stands quite as high as some other people known to history. I think I should put Buddha and Socrates above him in those respects" (Russell, Why I am Not a Christian, Talk given on 6th March, 1927).

എന്നാൽ യേശുക്രിസ്തുവിന്റെ ആധികാരികത പ്രധാനമായും പുതിയനിയമ രേഖകളെ അടിസ്ഥാനമാക്കിയുള്ളതാണ്. സുവിശേഷങ്ങളാണ് ഏറ്റവും വിശ്വസനീയമായ പഴയ കാല രേഖകൾ. അതിൽ നിന്നും നാം കണ്ടെത്തുന്ന യേശുവിന്റെ പ്രത്യേകതകളെല്ലാം തന്നെ വളരെ അനന്യവുമാണ്.

പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായി ഈ ഭൂമിയിൽ ജീവിച്ചിരുന്ന ഏക വ്യക്തി യേശുവാണ്. പുതിയ നിയമം ഇതു വ്യക്തമായി പഠിപ്പിക്കുന്നുമുണ്ട്. AD 325 ലെ നിഖ്യാ വിശ്വാസ പ്രമാണവും ഇതുതന്നെ പഠിപ്പിക്കുന്നു. മറ്റെല്ലാ മതസ്ഥാപകരെക്കാളും അനന്യമായ ഒരു സ്ഥാനം ഈ പ്രത്യേകത വഴി യേശുവിനു കൈവരുന്നു. വസ്തുതാപരമായ തെളിവുകൾ ഇതിന് ഉപോൽബലകമായുണ്ട്.

## ക്രിസ്തുവിന്റെ അതിസ്വാഭാവികത

**a) രക്ഷാകര പ്രവചനങ്ങളിലെ അനന്യത:** മാതാവിന്റെ ഉദരത്തിൽ രൂപപ്പെടുന്നതു മുതൽ സ്വർഗ്ഗാരോഹണം വരെയും അതിസ്വാഭാവികമായി ശക്തീകരിക്കപ്പെട്ട, അത്ഭുതകരമായ ഒരു അസ്തിത്വമായിരുന്നു യേശുവിന്റേത്. നൂറ്റാണ്ടുകൾക്കു മുൻപു തന്നെ യേശുവിന്റെ ജനനം മുൻകൂട്ടി പ്രവചിക്കപ്പെടുകയും ചെയ്തു.

പഴയ നിയമത്തിൽത്തന്നെ യേശുവിന്റെ ജനനം എവിടെ (മിക്കാ. 5: 2), എപ്പോൾ (ദാനി. 9: 26), എങ്ങനെ (ഏശ. 7: 14) എന്നൊക്കെ വ്യക്തമാക്കിയിരുന്നു. അബ്രഹാമിന്റെയും (ഉൽപ. 12: 3; 15: 5) നോഹയുടെ പുത്രനായ ശേമിന്റെയും (ഉൽപ. 9: 26– 27) ആദത്തിന്റെ പുത്രനായ സേത്തിന്റേയും (ഉൽപ. 4: 26) വംശാവലിയിൽ യേശു സ്ത്രീയിൽ നിന്നു ജാതനാകേണ്ടിയിരിക്കുന്നു (ഉൽപ. 3:15). അവൻ യൂദാ ഗോത്രത്തിൽ (ഉൽപ. 49: 10) ദാവീദിന്റെ പുത്രനായി (2 സാമു. 7: 12) ജനിക്കണം. അവൻ നമ്മുടെ പാപങ്ങൾക്കു പരിഹാരമായി മരിക്കുകയും (സങ്കീ. 22; ഏശ. 53; ദാനി. 9:26; സഖ. 12:10) മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുകയും (സങ്കീ. 2: 7; 16: 10) ചെയ്യും.

യേശുവിനെക്കുറിച്ചുള്ള എല്ലാ ദൈവികപ്രവചനങ്ങളും പൂർണ്ണമായും നിറവേറി. മറ്റൊരു മതസ്ഥാപകനെപ്പറ്റിയും അങ്ങനെയൊരു പരാമർശമില്ല.

**b) ഉരുവാകലിന്റെ അനന്യത:** അമ്മയുടെ ഉദരത്തിൽ അദ്ഭുതകരമായി ഉരുവായവനാണ് യേശു. മത്തായി സുവിശേഷകൻ പറയുന്ന കന്യകയുടെ ഗർഭധാരണം (1: 22– 23) ഏശയ്യായുടെ പ്രവചനത്തിലേക്കു (7: 14) വിരൽ ചൂണ്ടുന്നു. ഭിഷഗ്വരനായ ലൂക്കാ അത്ഭുതകരമായ മനുഷ്യജീവന്റെ സ്വീകരണത്തെപ്പറ്റി ഓർമ്മിപ്പിക്കുന്നു. വി. പൗലോസും (ഗലാ. 4: 4) യേശുവിന്റെ അനന്യമായ ഉരുവാകലിനെ ഓർമ്മിപ്പിക്കുന്നു.

**c) അദ്ഭുതങ്ങളിലെ അനന്യത:** തന്റെ ജീവിത കാലത്ത് യേശു സ്പർശിക്കുകയും രൂപാന്തരപ്പെടുത്തുകയും ചെയ്തവർ നിരവധിയാണ്. യേശുവിന്റെ 37 അദ്ഭുതങ്ങളാണ് സുവിശേഷങ്ങളിലുള്ളത്.

യേശുവിന്റെ അദ്ഭുതങ്ങൾ ദൈവികഭരണം ഈ ഭൂമിയിൽ ആരംഭിച്ചതിന്റെ തെളിവായിരുന്നു. മരിച്ച്, അഴുകിത്തുടങ്ങിയ ലാസറിനെ വരെ ഉയിർപ്പിച്ച യേശു, പ്രവാചകർ ചൂണ്ടിക്കാട്ടിയ രക്ഷകന്റെ വരവിന്റെ സവിശേഷമായ അടയാളങ്ങളാണ് കാട്ടിയത്. നിക്കോദീമൂസ് പറയുന്നു, "റബ്ബീ അങ്ങ് ദൈവത്തിൽ നിന്നു വന്ന ഒരു ഗുരുവാണെന്ന് ഞങ്ങളറിയുന്നു. ദൈവം കൂടെയില്ലെങ്കിൽ ഒരാൾക്കും നീ ചെയ്യുന്നതു പോലെയുള്ള അടയാളങ്ങൾ പ്രവർത്തിക്കാൻ കഴിയുകയില്ല (യോഹ. 3: 2).

യോഹന്നാന്റെ സുവിശേഷത്തിന്റെ അവസാന വചനങ്ങൾ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു, "യേശു ചെയ്ത മറ്റു പല കാര്യങ്ങളും ഉണ്ട്. അതെല്ലാം എഴുതിയിരുന്നെങ്കിൽ ആ ഗ്രന്ഥങ്ങൾ ഉൾക്കൊള്ളാൻ ലോകത്തിനു തന്നെ സാധിക്കാതെ വരുമെന്നാണ് എനിക്കു തോന്നുന്നത്" (21: 25).

**d) മരണത്തിലെ അനന്യത:** ക്രിസ്തുവിന്റെ മരണവുമായി ബന്ധപ്പെട്ട കാര്യങ്ങൾ വളരെ അദ്ഭുതകരമാണ്. മൂന്നാം മണിക്കൂറിൽ വ്യാപിച്ച അന്ധകാരവും (മർക്കോ. 15: 33) പാതാളത്തിന്റെ കവാടങ്ങൾ തുറന്ന ഭൂകമ്പവും ദേവാലയത്തിലെ കീറിയ തിരശ്ശീലയും (മത്താ. 27: 51– 54) ഇതിനു തെളിവാണ്. ക്രൂശിലെ കഠിനമായ സഹനങ്ങളെ യേശു സഹിച്ച രീതിയും അത്ഭുതകരമാണ്. തന്നെ ക്രൂശിച്ചവരോട് യേശുവിനുണ്ടായിരുന്ന മനോഭാവം ശ്രദ്ധേയമാണ്, "പിതാവേ, അവർ ചെയ്യുന്നതെന്തെന്ന് അവരറിയായ്കയാൽ അവരോട് പൊറുക്കണമേ" (ലൂക്കാ. 23: 24). യേശുവിന്റെ മരണവും തികച്ചും അത്ഭുതകരമാണ്, 'തിരിച്ചെടുക്കുന്നതിനായി ഞാൻ ജീവൻ അർപ്പിക്കുന്നു' (യോഹ. 10: 18). അവസാന നിമിഷം വരെയും മരണത്തിന് യേശുവിനെ തോൽപ്പിക്കാനായില്ല. യേശു സ്വമനസ്സാ തന്റെ ആത്മാവിനെ സമർപ്പിക്കുകയുണ്. യേശു പറഞ്ഞു, "എല്ലാം പൂർത്തിയായിരിക്കുന്നു. അവൻ തല ചായ്ച് ആത്മാവിനെ സമർപ്പിച്ചു" (യോഹ. 19: 30).

**e) പുനരുത്ഥാനത്തിലെ അനന്യത:** യേശുവിന്റെ ദൗത്യത്തിലെ അത്ഭുതങ്ങളുടെ മകുടമായിരുന്നു പുനരുത്ഥാനം. ഇത് പഴയ നിയമത്തിൽ മുൻകൂട്ടി പറയപ്പെടുന്നതു മാത്രമല്ല യേശു തന്നെയും തന്റെ ദൗത്യനിർവഹണത്തിന്റെ തുടക്കം മുതൽ ഈ കാര്യം പറയുന്നുണ്ടായിരുന്നു. യേശു പറഞ്ഞു, "നിങ്ങൾ ഈ ദേവാലയം നശിപ്പിക്കുക, മൂന്നു ദിവസത്തിനകം ഞാനതു പുനരുദ്ധരിക്കും... എന്നാൽ യേശു പറഞ്ഞത് തന്റെ ശരീരമാകുന്ന ആലയത്തെപ്പറ്റിയാണ്" (യോഹ. 2: 19–21; മത്താ. 12: 40–42). യേശു തന്റെ ഉത്ഥാനമെന്ന യാഥാർത്ഥ്യം നാൽപ്പതു ദിവസത്തിനിടയിൽ തന്റെ ശിഷ്യൻമാർക്ക് പന്ത്രണ്ടു തവണയോളം പ്രകടമാക്കി കൊടുത്തിട്ടുണ്ട്. ഏതാണ്ട് അഞ്ഞൂറോളം ആളുകൾ ഇതിന് സാക്ഷികളുമാണ്.

**f) സ്വർഗ്ഗാരോഹണത്തിലെ അനന്യത:** ഈ ലോകത്തിലേക്കുള്ള യേശുവിന്റെ പ്രവേശനം പോലെ തന്നെ സ്വർഗ്ഗാരോഹണം അത്ഭുതകരമാണ്. "ഇതു പറഞ്ഞു കഴിഞ്ഞപ്പോൾ അവർ നോക്കിനിൽക്കേ അവൻ ഉന്നതങ്ങളിലേക്ക് സംവഹിക്കപ്പെട്ടു; ഒരു മേഘം വന്ന് അവനെ അവരുടെ ദൃഷ്ടിയിൽ നിന്നു മറച്ചു (അപ്പ. പ്രവ. 1: 1). ഇതൊരു ഉപമയല്ല. അക്ഷരാർത്ഥത്തിൽ ശരീരത്തോടു കൂടിയുള്ള ഒരാരോഹണമാണ്. ഈ ലോകത്തെ ഭരിക്കാൻ ഈ ശരീരത്തോടു കൂടിത്തന്നെ വീണ്ടും അവിടുന്ന് വരും (അപ്പ. പ്രവ. 1: 11; വെളിപാട് 1: 7, 19-20). ക്രിസ്തീയ വിശ്വാസപ്രമാണവും ഈ സത്യം ഊന്നിപ്പറയുന്നു.

**g) പാപരാഹിത്യത്തിലെ അനന്യത:** ചില ശത്രുക്കൾ യേശുവിനെതിരായി ആരോപണങ്ങൾ ഉന്നയിച്ചെങ്കിലും പീലാത്തോസിന്റെ വിചാരണയും വിധിയും ചരിത്രത്തിന്റെ ഭാഗമാണ്. "ഞാൻ ഈ മനുഷ്യനിൽ ഒരു കുറ്റവും കാണുന്നില്ല" (ലൂക്കാ. 23: 4). കുരിശിൻ ചുവട്ടിൽ നിന്ന ശതാധിപനും അത് ശരിവയ്ക്കുന്നു, "ഈ മനുഷ്യൻ തീർച്ചയായും നീതിമാനായിരുന്നു" (ലൂക്കാ. 23: 47). യേശുവിനോടൊപ്പം കുരിശിൽ തറയ്ക്കപ്പെട്ട കുറ്റവാളിയും ഈ സത്യം തന്നെ സാക്ഷ്യപ്പെടുത്തുന്നു. "ഈ മനുഷ്യൻ ഒരു തെറ്റും ചെയ്തിട്ടില്ല" (ലൂക്കാ. 23: 41).

യേശുവിനെ അടുത്തു മനസ്സിലാക്കിയ വി. പൗലോസ് ഹെബ്രായർക്കെഴുതിയ ലേഖനത്തിൽ പറയുന്നത്, "പാപം ചെയ്തിട്ടില്ലെങ്കിലും അവൻ നമ്മെപ്പോലെ പരീക്ഷിക്കപ്പെട്ടവനാണ്" എന്നാണ് (4: 15). യേശു തന്നെയും ഒരിക്കൽ തന്റെ എതിരാളികളെ വെല്ലുവിളിക്കുന്നു, "നിങ്ങളിലാർക്ക് എന്നിൽ കുറ്റം ആരോപിക്കാൻ കഴിയും" (യോഹ. 8: 46). പക്ഷെ അവരെല്ലാവരും ആ കാര്യത്തിൽ പരാജയപ്പെട്ടു. പാപരഹിതനായി ജീവിച്ച യേശുവിനെപ്പോലെ അനന്യനായി മറ്റാരുമില്ല.

### 3. യേശു സ്വഭാവത്തിന്റെ അനന്യത

**a) പുണ്യപൂർണ്ണത:** ഏറ്റവും ഉന്നതമായ നിലയിൽ പുണ്യങ്ങളിൽ വ്യാപരിച്ച വ്യക്തിയാണ് യേശു. നിരീശ്വരനായ ബർട്രാന്റ് റസ്സൽ പോലും ഒരിക്കൽ സമ്മതിച്ചു, ലോകത്തിനു വേണ്ടത് ക്രിസ്തീയ സ്നേഹവും അനുകമ്പയുമാണ്. സ്നേഹം എന്ന പുണ്യത്തിന്റെ ഏറ്റവും പ്രകടമായ വെളിപ്പെടുത്തലായിരുന്നു ക്രിസ്തു എന്ന സത്യത്തിന്റെ തെളിവാണിത്.

സഹനത്തിനും മരണത്തിനും സ്വയം സമർപ്പിക്കുമ്പോഴും തന്നെ വേദനിപ്പിച്ചവരൊട് ക്ഷമിക്കുന്ന യേശുവിന്റെ സ്നേഹം ഈ പുണ്യത്തിന്റെ തെളിവാണ് (ലൂക്കാ. 23: 34-43). മലമുകളിൽ പഠിപ്പിച്ചത് ജീവിച്ചു കാട്ടിയവനാണ് യേശു. ശത്രുക്കളോട് പ്രതികാരം ചെയ്യാതെ ക്ഷമിക്കുന്നവനാണവൻ (മത്താ. 5- 7). ആയുധമുപയോഗിക്കുന്നതിൽ നിന്ന് ശിഷ്യനെ വിലക്കുന്ന യേശുവിനെയാണ് നാം കാണുക (മത്താ. 26: 25). ശിഷ്യന്റെ ആയുധം കൊണ്ടു മുറിവേറ്റ പടയാളിയുടെ ചെവി അത്ഭുതകരമായി അവൻ സുഖപ്പെടുത്തുകയും ചെയ്യുന്നു (ലൂക്കാ. 22: 50).

ക്ഷമയുടേയും കാരുണ്യത്തിന്റെയും അനുകമ്പയുടേയും ഉത്തമ ഉദാഹരണമാണ് യേശു. അവൻ ജനക്കൂട്ടത്തിന്റെ മേൽ അനുകമ്പ തോന്നി (മത്താ. 9: 36). ജറുസലേമിനെയോരത്ത് വിലപിച്ചു (മത്താ. 23:37). നിഷ്ക്കളങ്കരെ വഴിതെറ്റിക്കുന്ന ഫരിസേയരെ അവൻ കുറ്റം വിധിക്കുന്നു (മത്താ. 23). എന്നാൽ തന്നോട് താൽപ്പര്യം കാട്ടിയ യഹൂദനേതാക്കൻമാരോട് സംവദിക്കാൻ അവൻ മടികാട്ടിയതുമില്ല (യോഹ. 3).

**b) യേശുവിലെ സ്വഭാവസവിശേഷതകൾ:** മറ്റാരിലും കാണാൻ സാധിക്കാത്ത സ്വഭാവസവിശേഷതകൾ നമുക്ക് യേശുവിൽ ദർശിക്കാൻ കഴിയും. ശിഷ്യൻമാരുടെ പാദങ്ങൾ കഴുകി വിനയത്തിന്റെ മാതൃക (യോഹ: 15) കാട്ടുമ്പോഴും ഞാനും പിതാവും ഒന്നാണെന്നും (യോഹ. 10: 30) അബ്രഹാമിനു മുമ്പേ താനുണ്ടെന്നുമൊക്കെയുള്ള (യോഹ. 8: 58; പുറ. 3:14) ധീരമായ പ്രസ്താവനകൾ നടത്താൻ യേശു മടിക്കുന്നില്ല. ഞാൻ ശാന്തശീലനും വിനീതഹൃദയനുമാണെന്നു (മത്താ. 11: 29) പറയുന്ന യേശു തന്നെയാണ് ദേവാലയം ശുദ്ധീകരിക്കാൻ ചമ്മട്ടി കയ്യിലെടുത്തത് (യോഹ. 2). കരുണയുടെ ആൾരൂപമായിരുന്നെങ്കിലും കപടനാട്യക്കാരായ ഫരിസേരെ യേശു വെറുതേ വിട്ടില്ല (മത്താ. 23).

**c) ജീവിതവും പ്രബോധനവും:** യേശു തന്നെ പറയുന്നുണ്ട് യേശുവിന്റെ പഠിപ്പിക്കലുകളുടെ വേരുകൾ പഴയനിയമത്തിലാണ് എന്ന് (മത്താ. 5: 17- 18). പഴയ നിയമത്തിന്റെ അർത്ഥശൂന്യമായ പാരമ്പര്യ വാദങ്ങളേയും തെറ്റായ വ്യാഖ്യാനങ്ങളെയും യേശു കുറ്റപ്പെടുത്തുന്നു (മത്താ. 5: 21; 15: 3- 5). യേശുവിന്റെ പ്രബോധനങ്ങളുടെ അന്തഃസത്ത പുതിയതല്ലായിരുന്നെങ്കിലും അതിന്റെ രൂപവും ഭാവവും അനന്യമായിരുന്നു. മലയിലെ പ്രസംഗം ഒരു പുതിയ പ്രബോധനശൈലി തന്നെയായിരുന്നു. യഹൂദ റബിമാർ പോലും അത് സമ്മതിക്കുന്നുമുണ്ട്. "അവനെപ്പോലെ ആരും ഇതുവരെ സംസാരിച്ചിട്ടില്ല" (യോഹ. 7: 46). അവൻ ഉപമകളിലൂടെ സംസാരിച്ച് ജനങ്ങളെ വിസ്മയിപ്പിച്ചു. ജറുസലേം ദൈവാലയത്തിൽ റബ്ബിമാരെ അത്ഭുതപ്പെടുത്തിയ (ലൂക്കാ 2: 47) യേശുവിനോട് പിന്നീട് ചോദ്യങ്ങൾ ചോദിക്കാൻ പോലും ആരും ധൈര്യപ്പെട്ടില്ല (മത്താ. 22: 46).

**d) യേശു: നാനാത്വവും ഏകത്വവും:** ആദിമ സഭാപിതാക്കൻമാരുടെ വിശ്വാസത്തിന്റെ ഭാഗമായിരുന്നു ഇത്. ചരിത്രത്തിലൂടെ ഒരിക്കലായും അവസാനമായും പൂർണ്ണമായും നമ്മോടു സംസാരിച്ച ഏക ദൈവം ക്രിസ്തുവാണ്. ദൈവത്വത്തിന്റെ പൂർണ്ണത അവനിലാണ് (കൊളോ. 1: 19; 2: 9). കാലത്തിന്റെ പൂർണ്ണതയിലാണ് യേശു അവതരിച്ചത് (മർക്കോ. 1: 15; ഗലാ. 4: 4). ഈ അവതരിക്കൽ ദൈവത്തിന്റെ നിത്യമായ രക്ഷാകര രഹസ്യത്തിന്റെ നിറവേറലുമാണ് (റോമ. 16: 25; എഫേ. 1: 9; കൊളോ. 1: 26).

ക്രിസ്തു സംഭവത്തിന്റെ ഒരു പ്രത്യേകതയും മറ്റൊരു മതത്തിനും ഒരു തരത്തിലും അതിലംഘിക്കാനാവില്ല. മറ്റു മതങ്ങളിലുള്ള സത്യവും നന്മയുമെല്ലാം യേശുക്രിസ്തുവിന്റെ പൂർണ്ണതയിൽ സമന്വയിച്ചിരിക്കുന്നു. രണ്ടാം വത്തിക്കാൻ കൗൺസിൽ ഇതു വ്യക്തമായി വിവരിക്കുന്നു (Ad Gentes 9). എല്ലാം യേശുക്രിസ്തു

വിലൂടെ, ക്രിസ്തു വഴിയാണ് സൃഷ്ടിക്കപ്പെട്ടത് (കൊളോ. 1: 16; 1 കോറി. 8: 6). എല്ലാം ക്രിസ്തുവിൽ സമന്വയിക്കപ്പെടുകയും ചെയ്യും (എഫേ. 1: 10). അവൻ നമ്മുടെ സമാധാനമാണ് (എഫേ. 2: 14). 'മിഷൻ' എന്നത് ദൈവത്തോടും, ജനതകൾ തമ്മിലുമുള്ള സമാധാനത്തിന്റെ ശുശ്രൂഷയാണ്.

### അക്രൈസ്തവരുടെ ആത്മരക്ഷ

കാർത്തേജിലെ മെത്രാനായിരുന്നു സിപ്രിയാന്റെ 'സഭയ്ക്കു പുറത്ത് രക്ഷയില്ല' എന്ന വാദത്തെക്കുറിച്ച് സഭ വളരെക്കാലം മുമ്പുതന്നെ പുനർചിന്തനം നടത്തിക്കഴിഞ്ഞിരിക്കുന്നു. എല്ലാ മനുഷ്യരേയും രക്ഷിക്കാനാഗ്രഹിക്കുന്ന ദൈവത്തിന്റെ സ്നേഹത്തിന്റെയും കരുണയുടേയും മുന്നിൽ ഈ വാദത്തിനു നിലനിൽപ്പില്ല. യേശുക്രിസ്തുവിലൂടെ രക്ഷ എല്ലാവർക്കുമായി നൽകപ്പെട്ടു എന്ന, എല്ലാവരെയും ഉൾക്കൊള്ളാൻ ശ്രമിക്കുന്ന ഒരു ദൈവശാസ്ത്രമാണ് സഭ ഉയർത്തിപ്പിടിക്കുന്നത്. ഏതു മതവിശ്വാസിയായാലും, സ്വന്തം മനസാക്ഷിയനുസരിച്ച് സത്യവും നന്മയും മുറുകെപ്പിടിച്ചു ജീവിച്ചാൽ ക്രിസ്തുവിന്റെ രക്ഷയുടെ ഭാഗമാകാൻ കഴിയുമെന്ന് സഭ സൂചിപ്പിക്കുന്നു.

### ഉപസംഹാരം

ക്രിസ്തുവാണ് ഈ ഭൂമിയിൽ ജീവിച്ച മനുഷ്യരിൽ ഏറ്റവും അനന്യനായ വ്യക്തി. അതിസ്വാഭാവികതയിലും വ്യക്തിത്വത്തിലും ജീവിതത്തിലും പ്രബോധനങ്ങളിലുമെല്ലാം യേശു അനന്യനായിരുന്നു. മറ്റൊരു ഗുരുവും താൻ ദൈവമാണെന്ന് ഇത്ര ആധികാരികമായി അവകാശപ്പെട്ടിട്ടില്ല. ചില ഗുരുക്കന്മാരുടെ അനുയായികൾ ചിലരെ ദൈവമാക്കാൻ പിന്നീട് പരിശ്രമിച്ചിട്ടുണ്ട്. എന്നാൽ യേശുവിനെ സംബന്ധിച്ച പ്രവചന പൂർത്തീകരണവുമായോ പാപരഹിത ജീവിതവുമായോ അത്ഭുതങ്ങൾ പ്രവർത്തിച്ച കാര്യവുമായോ പുനരുത്ഥാന രഹസ്യവുമായോ താരതമ്യം ചെയ്യാൻ മറ്റൊരാളുമില്ല. മറ്റൊരു ഗുരുവും വിശ്വാസത്തിലൂടെ രക്ഷ വാഗ്ദാനം ചെയ്തിട്ടില്ല. ലോകത്തിന്റെ പാപങ്ങൾക്കു വേണ്ടി മരണം വരിച്ച് മറ്റൊരു ഗുരുവും അവരോടുള്ള സ്നേഹം പ്രകടിപ്പിച്ചിട്ടില്ല (യോഹ. 15: 13; റോമ. 5: 6–8). ജീവിച്ചിരുന്ന മനുഷ്യരിൽ യേശുവിനോളം അനന്യനായി മറ്റൊരാളില്ല എന്നു പറയുന്നത് അതിനാലാണ്.

ഏഷ്യയിലെ മെത്രാൻമാരുടെ സമിതിയായ FABC യുടെ പ്ലീനറി അസംബ്ലി ഇങ്ങനെ അഭിപ്രായപ്പെടുകയുണ്ടായി: 'ക്രിസ്തീയ ദൗത്യത്തിന്റെ ആന്തരിക പ്രചോദനവും നയിക്കുന്ന ശക്തിയും പ്രോത്സാഹനവുമെല്ലാം, വേർതിരിക്കപ്പെടാനാവാത്തതു പോലെ ക്രിസ്തു കേന്ദ്രീകൃതമായിരിക്കണം. വിഭാഗീയമോ ഭാഗികമോ ആയ ഒരു ക്രിസ്തു ശാസ്ത്രത്തിന് സുവിശേഷത്തിലെ യേശുവിനോട് നീതി പുലർത്താനാവില്ല. യേശു ഒരു സാമൂഹ്യ പരിഷ്കർത്താവോ രാഷ്ട്രീയ വിമോചകനോ ആത്മീയഗുരുവോ മനുഷ്യാവകാശ സംരക്ഷകനോ പാർശ്വവൽക്കരിക്കപ്പെട്ടവരുടെ രക്ഷകനോ മാത്രമായിരുന്നില്ല; അതിനേക്കാൾ എത്രയോ ഉപരിസ്ഥനായിരുന്നു യേശു' (സ്പെഷ്യൽ സിനഡ് ഓഫ് ബിഷപ്പസ് ഫോർ ഏഷ്യ, Lineamenta, 38).

മറ്റു മത വിശ്വാസികളെ മുറിപ്പെടുത്താൻ ആഗ്രഹിക്കാത്തതിനാൽ സഭ ഇന്ന് നയതന്ത്രപരമായാണ് കാര്യങ്ങളെ കാണുന്നത്. ക്രിസ്തു കേന്ദ്രീകൃതമായ ഒരു വിശ്വാസം നാം പ്രഖ്യാപിക്കുമ്പോൾ മറ്റുള്ളവർ നമ്മെ കുറ്റപ്പെടുത്തിയേക്കാമെങ്കിലും പത്രോസിന്റെ ധീരതയാണ് നമുക്കു വേണ്ടത്, "മറ്റാരിലും രക്ഷയില്ല. ആകാശത്തിനു കീഴെ മനുഷ്യരുടെ ഇടയിൽ നമുക്കു രക്ഷയ്ക്കായി മറ്റൊരു നാമവും നൽകപ്പെട്ടിട്ടില്ല" (അപ്പ. പ്രവ. 4: 12).



## അപ്പസ്തോലിക് നുൺഷ്യോ സാൽവത്തോരെ പെനാക്കിയോ തിരുമേനിക്ക് യാത്രയയപ്പ്

കഴിഞ്ഞ ആറു വർഷമായി മാർ പാപ്പായുടെ ഇന്ത്യയിലെ സ്ഥാനപതിയായിരുന്ന ആർച്ചുബിഷപ്പ് സാൽവത്തോരെ പെനാക്കിയോ തിരുമേനിക്ക് CBCI, ഡെൽഹി, ഫരീദാബാദ്, ഗുഡ്ഗാവ് രൂപതകളുടെ സംയുക്ത ആഭിമുഖ്യത്തിൽ യാത്രയയപ്പ് നൽകി. പോളണ്ടിലേക്ക് വത്തിക്കാൻ സ്ഥാനപതിയായി പോകുന്ന അദ്ദേഹത്തിന് CBCI പ്രസിഡന്റ് അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ യാത്രാ മംഗളങ്ങൾ നേർന്നു.

കവർ സ്റ്റോറി



# യേശു ഏകരക്ഷകനും കർത്താവും



റവ. ഡോ. ജോസഫ് പാംബ്ലാനി

യേശുവാണ് ഏകരക്ഷകൻ എന്നത് ക്രിസ്തീയ വിശ്വാസത്തിന്റെ ആധാരശിലയാണ്. രക്ഷാകര ചരിത്രത്തിൽ യേശുവിന്റെ അനന്യശ്രേഷ്ഠതയ്ക്ക് ആധാരം അവിടുത്തെ പ്രബോധനത്തിന്റെ ഗാംഭീര്യമോ വിജ്ഞാനത്തിന്റെ വിപ്ലവാത്മകതയോ അല്ല. ലോകം കാത്തിരുന്ന ദൈവപുത്രനായ മിശിഹായാണ് എന്ന സത്യമാണ് യേശുവിന്റെ ഏകാന്തവൈശിഷ്ട്യം. യേശുവിന്റെ ഏകാന്ത വൈശിഷ്ട്യം വ്യക്തമാക്കുന്ന ചില വസ്തുതക്കൾ ചുവടെ ചേർക്കുന്നു:

### 1. ചരിത്രം തിരുത്തിയ തിരുനാൾ

ക്രിസ്തുവിന്റെ ജനനം ചരിത്രത്തെ രണ്ടായി പകുത്തു: എ.ഡി. യും ബി.സി. യുമായി. അവന്റെ ജനനം കഴിഞ്ഞിട്ട് 2016 കൊല്ലമായി എന്ന് ഈ വർഷം ലോകത്തെക്കൊണ്ട് ദൈവം ഏറ്റുപറയിക്കുകയാണ്. ക്രിസ്തുമസിനോടൊത്തു വരുന്ന പുതുവത്സരവും വിശ്വാസപ്രഘോഷണമാണ്. വർഷങ്ങൾ ഓരോ തവണ പരാമർശിക്കുമ്പോൾ നിരീശ്വരവാദിയും ക്രിസ്തുവിരോധിയുംപോലും അവന്റെ ജനനം ഏറ്റുപറയാൻ നിർബന്ധിതനാകുന്നു എന്നത് ദൈവം ഒരുക്കിയ ഫലിതമാണ്. നമ്മുടെ ജനനം പറയുന്നതും അവന്റെ ജനനത്തോടു ബന്ധപ്പെടുത്തിയാണ്. അവന്റെ ജനനത്തിന്റെ...... ഇത്രാം വർഷമാണ് ഞാൻ ജനിച്ചത് എന്നതാണ് നമ്മുടെ ജനനതിയ്യതി വിളിച്ചറിയിക്കുന്നത്. അവന്റെ ജനനത്തോടു ബന്ധപ്പെട്ടതാണ് സകല ജനങ്ങളും. അവന്റെ ജനനനാളിനെ സ്മരിക്കാതെ ചരിത്രമെഴുതാനാകാത്ത വിധം ആ ദിനം ചരിത്രത്തിന്റെ കേന്ദ്രമായി മാറി.

ക്രിസ്തുവിനെ കണ്ടുമുട്ടുന്നവരുടെയും ചരിത്രം രണ്ടായി തിരിയുന്നു. അവനെ കണ്ടുമുട്ടുന്നതിനു മുമ്പും അതിനു ശേഷവും. അവനെ കണ്ടുമുട്ടിയ സാവൂളിന്റെ ജീവിതം അതിനുശേഷം പൗലോസായി മാറി. ആഗസ്തീനോസ് എന്ന ആഭാസൻ സെന്റ് അഗസ്റ്റിൻ എന്ന വേദപാരംഗതനായി... ക്രിസ്തുവിനെ കണ്ടവരുടെ ചരിത്രം പിളരണം. ഇതുവരെയുള്ള ചരിത്രം പുതിയൊരു ചരിത്രത്തിനു വഴിമാറണം. എ.ഡി.യും ബി.സി.യും ചരിത്രത്താളുകളിൽ നാൾവഴി കുറിക്കാനുള്ള അടയാളങ്ങൾ മാത്രമല്ല. ക്രിസ്തുവിനെ കണ്ടു മുട്ടുന്ന ഓരോ ജീവിതത്തിലും വരേണ്ട തിരുത്തലിന്റെ നിദാന്തമായ ഓർമ്മപ്പെടുത്തൽ കൂടിയാണ്.

### 2. പ്രവാചകന്മാരുടെ പ്രതീക്ഷയായവൻ

യേശുവിന്റെ മനുഷ്യാവതാരത്തിലെ അതുല്യമായ നിമിഷങ്ങളുടെ പ്രത്യേകതകളോരോന്നും പ്രവാചകന്മാർ നൂറ്റാണ്ടുകൾക്കു മുൻപേ പ്രവചിച്ചിരുന്നു എന്ന സത്യം ഏതൊരു കടുത്ത ക്രിസ്തുവിരോധിയും സമ്മതിക്കുന്ന സത്യമാണ്. അവന്റെ ജനനസ്ഥലവും (മിക്കാ 5:2) ജനനസമയവും (ദാനി 9:26) ജനനരീതിയും (ഏശ 7:14) പ്രവാചകർ കൃത്യമായി പ്രവചിച്ചിരുന്നു. അവന്റെ പരസ്യജീവിതത്തിലെ സംഭവങ്ങളോരോന്നും പ്രവാചകർ പറഞ്ഞവയുടെ പൂർത്തീകരണമായിരുന്നു (ലൂക്കാ 4:18–21). ലോകത്തിന്റെ പാപംവഹിച്ചുകൊണ്ടുള്ള അവിടുത്തെ പരിഹാരബലിയുടെ മരണംപോലും പ്രവാചകർ കൃത്യതയോടെ മുൻകൂട്ടി പറഞ്ഞിരുന്നു (സങ്കീ 22; ഏശ 53; ദാനി 9:26; സംഖ്യ 12:10). മരണത്തിന്റെ

മേലുള്ള വിജയം സ്വപ്നങ്ങളിൽപോലും അസാധ്യമായിരുന്ന കാലത്ത് യേശുവിന്റെ ഉത്ഥാനം പ്രവാചകർ ഏറ്റുപറഞ്ഞിരുന്നു എന്നത് നിസ്സാരകാര്യമല്ല (സങ്കീ 2:7; 16:10). യേശുവിൽ എല്ലാതിരുവെഴുത്തുക്കളും നിറവേറിയതിനാൽ അവനിൽ വിശ്വസിക്കാൻ എളുപ്പമായിരുന്നു. എന്നാൽ തിരുവെഴുത്തുകൾ നിറവേറ്റാൻ മടിക്കുന്ന ആധുനികവിശ്വാസികൾ യേശുവിന്റെ അനന്യതകളെക്കുറിച്ച് സംശയങ്ങൾ ഉണർത്തുന്നു. യേശുവിൽ തിരുവെഴുത്തുകൾ നിറവേറുന്നു എന്നത് സുവിശേഷങ്ങളുടെ ഇഷ്ടപ്രമേയങ്ങളാണ്. തിരുവെഴുത്തുകൾ എല്ലാം അവനെക്കുറിച്ചായിരുന്നു. അവനിൽ നിറവേറാത്തതൊന്നും തിരുവെഴുത്തുകളല്ല എന്ന സത്യവും നാം വിസ്മരിക്കാൻ പാടില്ല.

സഭയിൽ ഇന്നത്തെ പ്രശ്നവും ഇതുതന്നെയാണ്. തിരുവെഴുത്തുകൾ വെറും എഴുത്തുകളായിമാത്രം നിലകൊള്ളുന്നു. അവ നിറവേറ്റണ്ടവർ അലസരാക്കുന്നു. ഫ്രാൻസിസ് മാർപാപ്പാ ഏറ്റവും നിശിതമായ ഭാഷയിൽ വിമർശിക്കുന്നത് തിരുവെഴുത്തുക്കളും വിശ്വാസ ജീവിതവും തമ്മിലുള്ള അന്തരത്തെയാണ്. ദരിദ്രന്റെ സദ്വാർത്തയാകേണ്ട സഭ സമ്പന്നരുടെ പാദസേവകയായാൽ തിരുവെഴുത്ത് നിറവേറാതെപോകും.തിരുവെഴുത്തുകൾ യേശുവിൽ മാത്രം നിറവേറേണ്ടതല്ല. യേശുവിന്റെ തുടർച്ചയായ തിരുസഭയിലും ഓരോവിശ്വാസിയിലും തിരുവെഴുത്തുകൾ നിറവേറപ്പെടേണ്ടതുണ്ട്. തിരുവെഴുത്തുകൾ കൊണ്ട് ആരുടെയും ദാരിദ്രം മാറുന്നില്ല. മറിച്ച്തിരുവെഴുത്തുകളെ നിറവേറ്റുന്ന വ്യക്തിസാന്നിധ്യമാണു വേണ്ടത്. തിരുവെഴുത്തുകൾക്ക് ഇന്ന് തെല്ലുംപഞ്ഞമില്ല. എന്നാൽ അവ നിറവേറ്റുന്ന വ്യക്തികൾക്കു വംശനാശം സംഭവിച്ചു കൊണ്ടിരിക്കു കയാണ്.



ഗാന്ധിയും മദർ തെരേസയും മണ്ഡേലയും ഡാമിയനുമൊക്കെ തിരുവെഴുത്തുകൾ നിറവേറ്റിയവരാണ്. സ്വന്തം ജീവിതം വിലയായി കൊടുത്തുകൊണ്ട് സഭയെ ക്രിസ്തു സ്ഥാപിച്ചത് തിരുവെഴുത്തുകളെ പുരാവസ്തുക്കളായി സൂക്ഷിക്കാനല്ല മറിച്ച് ജീവിതം കൊണ്ടു നിറവേറ്റാനാണ്. യേശു ഏകരക്ഷകനാണ് എന്ന വിശ്വാസത്തെ ഇവിടെ ഇതരമതസ്ഥർ എതിർക്കുന്നെങ്കിൽ അതിനുകാരണം യേശുവിന്റെ വചനം ജീവിതംകൊണ്ടു പൂർത്തിയാക്കുന്ന ഒരു വിശ്വാസി സമൂഹം ഇവിടെയില്ല എന്നതാണ്. ജീവിതസാക്ഷ്യമില്ലാത്ത അവകാശവാദങ്ങൾ എതിർപ്പിനെ ക്ഷണിച്ചു വരുത്തും.

### 3. പ്രബോധനത്തിലെ തനിമ

യേശുവിനെ വിമർശിച്ചുകൊണ്ടു ഗ്രന്ഥമെഴുതിയ ബർട്രന്റ് റസ്സൽ (why I am not a Christian) യേശുവിന്റെ പ്രബോധനത്തിലോ സ്വഭാവത്തിലോ യാതൊരു പ്രത്യേകതയുമില്ലെന്നും പ്ലേറ്റോയ്ക്കും സോക്രട്ടീസിനും ബുദ്ധനും യേശുവിനെക്കാൾ ആധികാരികതയുണ്ടെന്നും വാദിക്കുന്നുണ്ട്. എന്നാൽ, യേശു ലോകത്തെ പഠിപ്പിച്ച രക്ഷയുടെ രഹസ്യം അതുല്യമായിരുന്നു. ലോകത്തിന്റെ യഥാർത്ഥ പ്രശ്നം സ്നേഹമില്ലായ്മയാണെന്ന യേശുവിന്റെ കണ്ടെത്തലിന് കാലാതിവർത്തിയായ പ്രസക്തിയുണ്ട്. ലോകത്തെ സകലനായകരും പോരാട്ടങ്ങളിൽ വിശ്വസിച്ചപ്പോൾ ഓരോരുത്തരും പോരാടേണ്ടത് അവനവനോടു തന്നെയാണെന്ന സത്യം യേശു ചൂണ്ടികാട്ടി. അവതാരങ്ങളെല്ലാം ഹിംസയിലൂടെ അവതാരലക്ഷ്യത്തിന്റെ വിജയഘോഷംമുഴക്കിയപ്പോൾ, യേശു സ്വയം മരിച്ചാണ് അവതാരലക്ഷ്യം നേടിയത്. സ്വയം പരാജയപ്പെടുന്നതും ശൂന്യമാകുന്നതുമാണ് വിജയമാർഗ്ഗമെന്ന് ക്രിസ്തു പഠിപ്പിച്ചു. സമ്പൂർണ്ണമായും നൽകുന്നതും നഷ്ടപ്പെടുത്തുന്നതും യഥാർത്ഥ നേട്ടമാണെന്നു പഠിപ്പിക്കാൻ ക്രിസ്തുവിനേ കഴിയൂ. അവിടുത്തെ അനന്യശ്രേഷ്ഠതയ്ക്ക് അതുല്യമായ ഈ പ്രബോധനവും കാരണമാണ്.

### 4. എതിർവാദങ്ങൾ

മനുഷ്യാവതാരം ചെയ്ത ഈശോയെ ഏകരക്ഷാമാർഗ്ഗമായി സ്വീകരിക്കാൻ വൈമുഖ്യമുള്ളവർ ഉന്നയിക്കുന്ന പ്രധാനതടസ്സവാദങ്ങൾ ശ്രദ്ധേയമാണ്:

**1.** വിശ്വാസത്തിന്റെ വിഷയമായ ക്രിസ്തുവും (Christ of faith) ചരിത്രത്തിൽ ജീവിച്ച യേശുവും (Jesus of History) തമ്മിൽ അന്തരമുണ്ടെന്നു വാദിക്കുന്നവരുണ്ട്. അതിനാൽ ചരിത്രത്തിൽ ജീവിച്ച യേശു രക്ഷാചരിത്രത്തിൽ അപ്രസക്തനാണെന്നാണ് ബുൾട്ട്മാനെപ്പോലെയുള്ള രൂപവിമർശക പക്ഷക്കാരുടെ (form critics) വാദം. എന്നാൽ കന്യകാമറിയത്തിൽനിന്നു ശരീരമെടുത്തു മനുഷ്യനായി പിറന്ന് കുരിശിൽ മരിച്ച നസ്രത്തിലെ ചരിത്ര പുരുഷനായ യേശുതന്നെയാണ് വിശ്വാസത്തിന്റെ വിഷയമായ ക്രിസ്തു. സുവിശേഷങ്ങളിൽ പറയുന്ന വസ്തുതകളുടെ ചരിത്രപരത സംശയാതീതമായ സത്യമാകയാൽ മേൽപറഞ്ഞ എതിർവാദത്തിന് ഉൾക്കനമില്ല.

**2.** മനുഷ്യാവതാരം പരി. ത്രിത്വത്തിലെ കേവലമായൊരു സംഭവം മാത്രമാകയാൽ മനുഷ്യാവതാരത്തെക്കാൾ പ്രസക്തമായത് പരിശുദ്ധത്രിത്വത്തിന്റെ നിത്യമായ രക്ഷാപദ്ധതിയാണെന്ന് ഹാൻസ് ക്യുംഗിനെയും റെയ്മെണ്ട് പണിക്കരെയും പോലുള്ള ദൈവശാസ്ത്രജ്ഞർ വാദിക്കാറുണ്ട്. എന്നാൽ, പരിശുദ്ധ ത്രിത്വത്തിലെ രണ്ടാമാളായ പുത്രൻ തമ്പുരാനെയും മനുഷ്യാവതാരം ചെയ്ത ഈശോയെയും തമ്മിൽ വേർതിരിക്കുന്നവർ പരിശുദ്ധ ത്രിത്വത്തെയോ മനുഷ്യാവതാര

ത്തെയോ മനസ്സിലാക്കാത്തവരാണ്.

**3.** ദൈവത്തോടൊത്തു നിത്യമായും വസിക്കുന്ന വചനവും അവതരിച്ചവചനവും തമ്മിൽ അന്തരമുണ്ടെന്നു ചിന്തിക്കുന്നവരുണ്ട്. നിത്യവചനത്തിന്റെ ഒരു അവതാര രൂപം മാത്രമാണ് നസ്രായനായ യേശുവെന്നും ഇതരമ തങ്ങളിലെ അവതാരപുരുഷന്മാർരും നിത്യവചനത്തിന്റെ സമാനമായ അവതാരങ്ങളുമാണെന്നുമാണ് ഇവരുടെ വാദത്തിന്റെ പൊരുൾ. മനുഷ്യാവതാരം ചെയ്ത ഈശോ മിശിഹായുടെ തുടർച്ചയായ തിരുസഭയെ നിസ്സാരവൽക്ക രിക്കാനായി ഉയർത്തുന്ന ഈ വാദം അടിസ്ഥാനരഹിത മാണ്. നിത്യവചനത്തിന് ഒരോയൊരു അവതാരരൂപമേ യുള്ളൂ. അത് മനുഷ്യനായി അവതരിച്ച ഈശോയാണ്.

**4.** യേശുവിൽ ആരംഭിച്ച രക്ഷാകരദൗത്യവും പരി ശുദ്ധാത്മാവ് നടത്തുന്ന രക്ഷാദൗത്യവും തമ്മിൽ അന്ത രമുണ്ടെന്നു വാദിക്കുന്നവരുണ്ട്. യേശു സഭാകേന്ദ്രീകൃ തമായ രക്ഷക്ക് ഊന്നൽ നൽകിയപ്പോൾ പരുശുദ്ധാ ത്മാവ് സാർവ്വലൗകികമായ രക്ഷാപദ്ധതിക്കാണ് പ്രധാന്യം നൽകുന്നത് എന്നതാണ് ഇവരുടെ നിലപാട്. ഈ വാദം അടിസ്ഥാനരഹിതമാണ്. കാരണം പരിശുദ്ധ ത്രിത്വത്തിന് ഒരോയൊരു രക്ഷാപദ്ധതിയേയുള്ളൂ. യേശു വിൽ സാക്ഷാകരിക്കപ്പെട്ടതും പരിശുദ്ധാത്മാവിലൂടെ തുടരുന്നതും ഒരേരക്ഷാപദ്ധതിയാണ്. അതാകട്ടെ സർവ്വ മനുഷ്യരുടെയും രക്ഷയെ ലക്ഷ്യമാക്കിയുള്ളതാണ്.

**5.** യേശു എന്ന വ്യക്തിയേക്കാൾ പ്രാധാന്യം നൽകേണ്ടത് അവിടുത്തെ പ്രബോധനങ്ങൾക്കും സന്ദേ ശങ്ങൾക്കുമാണെന്ന് കരുതുന്നവരുണ്ട്. മഹാത്മാ ഗാന്ധിയും വിവേകാനന്ദനും എം.എം.തോമസുമൊക്കെ ഈ വഴിയിൽ ചിന്തിച്ചവരാണ്. സ്നേഹത്തിന്റെയും അഹിംസയുടെയും കരുണയുടെയും ദിവ്യമായ സന്ദേശ ങ്ങൾ പ്രാവർത്തികമാക്കുക എന്നതാണ് പരമപ്രാധാനം എന്നാണ് ഇക്കൂട്ടരുടെ വാദം. എന്നാൽ, പ്രബോധവും വ്യക്തിയും തമ്മിലുള്ള ഐക്യമാണ് യേശുവിന്റെ തനിമ.

യേശുവിന്റെ അനന്യശ്രേഷ്ഠത ഒരു തർക്കവിഷയ മായി കരുതേണ്ട ബൗദ്ധിക വിഷയമല്ല. യേശുവിൽ വിശ്വസിക്കുന്ന ക്രൈസ്തവരുടെ ജീവിതത്തിൽ ഇതര മതസ്ഥരുടെതിൽനിന്ന് വ്യത്യസ്തമായി യാതൊന്നും ദൃശ്യമല്ലാതെ വരുമ്പോഴാണ് യേശുവിന്റെ അനന്യത തർക്കവിഷയമാക്കുന്നത്. മുൻപു സൂചിപ്പിച്ചതുപോലെ ക്രൈസ്തവരുടെ സാക്ഷ്യജീവിതത്തിന്റെ അഭാവമാണ് യഥാർത്ഥ പ്രതിസന്ധി.

### ഇതരമതസ്ഥരുടെ രക്ഷ

രക്ഷയുടെ അടയാളമായ കൂദാശയാണ് മാമ്മോദീ സാ. ഈശോമിശിഹായുടെ കുരിശുമരണത്തിലൂടെ സം ജാതമായ വരപ്രസാദത്തിൽ പങ്കുചേരുന്ന കൂദാശയാണി ത്. ഈ കൂദാശയിലൂടെ ജന്മപാപവും കർമ്മപാപങ്ങളു ണ്ടെങ്കിൽ അതും നീങ്ങി തിരുസ്സഭയിൽ അംഗത്വവും ദൈവമക്കളുടെ സ്ഥാനവും നമുക്കു ലഭിക്കുന്നു. ഈ കൗദാശിക വരപ്രസാദം പൂർണ്ണമായും ദൈവത്തിന്റെ ദാനമാണ്. അതിന്റെ ഉറവിടമാകട്ടെ ഈശോയുടെ കുരി ശിലെ ബലിയും.

കുരിശുമരണത്തിന്റെ വരപ്രസാദത്തിൽ കൗദാശി കമായി പങ്കുചേരാനുള്ള വിളി ലഭിച്ചവരാണ് സഭയിലെ അംഗങ്ങൾ. സഭയിൽ അംഗങ്ങളല്ലാത്തവരെയും രക്ഷി ക്കാൻ ദൈവത്തിനു കഴിയും, കാരണം അവിടുത്തേക്ക് യാതൊന്നും അസാധ്യമല്ല. അക്രൈസ്തവരെ സംബന്ധിച്ചിടത്തോളം അവരുടെ രക്ഷയും ഈശോ യുടെ കുരിശുമരണത്തിന്റെ യോഗ്യതയാലാണ് ലഭിക്കു ന്നത്. കുരിശിലെ ബലിയുടെ വരപ്രസാദം കൂദാശകളി ലൂടെ സൗജന്യദാനമായി നമുക്ക് നൽകുന്ന ദൈവത്തിന്, തനിക്കുമാത്രം അറിയാവുന്ന വഴികളിലൂടെ മറ്റു മനു ഷ്യർക്കും വരപ്രസാദത്തെ സംലഭ്യമാക്കുവാൻ കഴിയും. ഇത് പൂർണ്ണമായും ദൈവത്തിന്റെ തീരുമാനവും ദൈവീ കനടപടിയുടെ ഭാഗവുമാണ്. തന്മൂലം മാമ്മോദീസാ സ്വീകരിക്കാത്തവരുടെ ആത്മാക്കളെല്ലാം നരകത്തി ലെത്തി എന്നു വാദിക്കുന്നത് സഭാ പഠനങ്ങൾക്കു വിരു ദ്ധമാണ്. വത്തിക്കാൻ കൗൺസിലിന്റെ അന്യമതങ്ങളെ ക്കുറിച്ചുള്ള പഠനങ്ങളെ ആധാരമാക്കി ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ കൈയൊപ്പോടെ 1991 മെയ്മാസം 19-ാം തീയതി സുവിശേഷ വത്ക്കരണത്തി നായുള്ള തിരുസംഘം പ്രസിദ്ധീകരിച്ച സംവാദവും പ്രഘോഷണവും (Dialogue and Proclamation) എന്ന പ്രമാണരേഖയുടെ 29-ാം ഖണ്ഡിക ചുവടെ ചേർക്കുന്നു:

“രക്ഷിക്കപ്പെടുന്ന എല്ലാ മനുഷ്യരും വ്യത്യസ്ത മായ വിധത്തിലാണെങ്കിലും പരിശുദ്ധാത്മാവിന്റെ പ്രവർത്തനംവഴി യേശുവിന്റെ രക്ഷാകരരഹസ്യത്തി ലാണ് പങ്കുചേരുന്നത്. ക്രിസ്ത്യാനികൾ വിശ്വാസം വഴി ഈ സത്യം അറിയുമ്പോൾ, മറ്റുള്ളവരാകട്ടെ തങ്ങളുടെ രക്ഷയുടെ ഉറവിടം ക്രിസ്തുവാണെന്ന് അറിയാതെ ജീവിക്കുന്നു. രക്ഷയുടെ രഹസ്യം അവരിലെത്തിചേരു ന്നത് ദൈവത്തിനു മാത്രം അറിയാവുന്ന വഴികളിലൂടെ, പരിശുദ്ധാത്മാവിന്റെ അദൃശ്യമായ പ്രവർത്തനത്തിലൂടെ യാണ്...... തങ്ങളുടെ രക്ഷകനെ അറിയാത്തപ്പോഴും അംഗീകരിക്കാത്തപ്പോഴും രക്ഷയുടെ ദാനം ദൈവം അവർക്കും നൽകുന്നു (cf. AG 3,9,11)”.

മറ്റു മതങ്ങളിൽ നന്മയും സത്യവുമായ അംശങ്ങ ളുണ്ട് (ജനതകളുടെ പ്രകാശം, 16). മറ്റു മതങ്ങളിൽ മത പരവും മാനുഷികവുമായി അനേകം അമൂല്യ സത്യങ്ങ ളുണ്ട് (സഭ ആധുനിക ലോകത്തിൽ, 92), ദൈവാനുഭവ ത്തിന്റെ വിത്തുകൾ അവയിലുണ്ട് (AG, 18) സത്യ ത്തിന്റെയും പ്രസാദവരത്തിന്റെയും വിത്തുകൾ മറ്റു മത ങ്ങളിൽ ദൃശ്യമാണ് (AG, 9), വചനത്തിന്റെ വിത്തുകളും (AG, 11,15) എല്ലാ മനുഷ്യരെയും പ്രകാശിപ്പിക്കുന്ന സത്യത്തിന്റെ രശ്മികളും മറ്റുമതങ്ങളിലുണ്ട് (NA, 2). അതിനാൽ മറ്റുമതങ്ങളെ ബഹുമാനിക്കാനും അവയുടെ ആധ്യാത്മിക സമ്പത്തിനെ ആദരിക്കാനും (NA 2,3) സഭ ആവശ്യപ്പെടുന്നു. ചുരുക്കത്തിൽ, യേശു ഏകരക്ഷ കനാണെന്ന് പ്രഖ്യാപിക്കുന്നതിലൂടെ ഇതരമതസ്ഥരുടെ രക്ഷയെ നിഷേധിക്കുകയല്ല അവർക്ക് രക്ഷകനെ ചൂണ്ടിക്കാണിക്കുകയാണു നാം ചെയ്യുന്നത്.



കവർ സ്റ്റോറി



# ക്രിസ്തുമസ് പ്രത്യാശയുടെ തിരുന്നാൾ

**റവ. ഡോ. സ്റ്റീഫൻ ആലത്തറ**
ഡപ്യൂട്ടി സെക്രട്ടറി ജനറൽ, സി.സി.ബി.ഐ.

“സകല ജനത്തിനുവേണ്ടിയുള്ള വലിയ സന്തോഷത്തിന്റെ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ കർത്താവായ ക്രിസ്തു ഇന്ന് ജനിച്ചിരിക്കുന്നു” (ലൂക്കാ. 2:10-11).

പ്രത്യാശയുടെ നവ്യ സന്ദേശവുമായി ഒരിക്കൽകൂടി ഉണ്ണിയേശുവിന്റെ പിറവി തിരുന്നാൾ സമാഗതമാവുകയാണ്. ഹേമന്തക്കുളിരിൽ തൂമഞ്ഞണിഞ്ഞ രാവിൽ മണ്ണിനെ പുളകമണിയിച്ചുകൊണ്ട് ക്രിസ്തുമസ് ആഗതമാകുമ്പോൾ നമ്മുടെ ഓരോരുത്തരുടെയും ഹൃദയങ്ങളും പ്രത്യാശഭരിതമാകുന്നു. ത്യാഗത്തിന്റെയും പങ്കുവയ്ക്കലിന്റെയും ഉദാത്തമാതൃകയായി ലോകത്തിനു ശാന്തിയും സമാധാനവും നൽകുവാനായി ദൈവപുത്രൻ ഈ ഭൂമിയിൽ പിറന്നതിന്റെ ഓർമ്മ, ലോകജനതയ്ക്ക് ആഘോഷരാവുകൾ സമ്മാനിക്കുന്നതോടൊപ്പം പ്രത്യാശയുടെ സന്ദേശവും അതുനൽകുന്നുണ്ട്.

പുത്തൻ പ്രതീക്ഷകളോടും നവമായ പ്രത്യാശയോടുകൂടിയാണ് ഉണ്ണിയേശുവിന്റെ പിറവി തിരുന്നാളിനായി നാം ഒരുങ്ങുന്നത്. “ദൈവപുത്രന്റെ ഭൂമിയിലേക്കുള്ള ആഗമനം അതിപ്രധാനമായ മഹാസംഭവമാണ്” (CCC522). കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം നമ്മെ പഠിപ്പിക്കുന്നത് ക്രിസ്തുമസ് നൽകുന്ന പ്രത്യാശ ക്രിസ്തുവിന്റെ രണ്ടാംവരവിലേക്കുള്ള പ്രത്യാശ എന്നുള്ളതാണ്. “സഭ ഓരോ വർഷവും ആഗമന കാലത്തിന്റെ ആരാധന ക്രമത്തിലൂടെ മിശിഹായെ പറ്റിയുള്ള പൂർവ കാല പ്രതീക്ഷയെ സന്നിഹിതമാക്കുന്നു. രക്ഷകന്റെ പ്രഥമ ആഗമനത്തിനു വേണ്ടിയുള്ള ദീർഘമായ തയ്യാറെടുപ്പിൽ പങ്കുചേർന്നുകൊണ്ട് വിശ്വാസികൾ അവിടുത്തെ ദ്വിതീയ ആഗമനത്തിനുവേണ്ടിയുള്ള തങ്ങളുടെ തീവ്രമായ ആഗ്രഹം നവീകരിക്കുന്നു” (CCC 5324).

2014-ലെ ക്രിസ്തുമസ് വേളയിലെ പ്രസംഗത്തിൽ ഫ്രാൻസീസ് പാപ്പാ പറഞ്ഞു: “ദൈവം ഓരോ വ്യക്തിയോടും ബന്ധത്തിലാകാനും ഐക്യപ്പെടാനും ആഗ്രഹിക്കുന്നുവെന്നതാണ് യേശു ക്രിസ്തുവിന്റെ ജനനത്തിന്റെ അർത്ഥം. അതായത്, ദൈവം തന്റെ സ്നേഹവും സന്തോഷവും നമ്മൾ ഓരോരുത്തർക്കും പകർന്നുതരാൻ ആഗ്രഹിക്കുന്നു”. “അതിനാൽ ദൈവത്തിന്റെ അതിരുകളില്ലാത്ത സ്നേഹമാണ് ക്രിസ്തുമസ് വെളിപ്പെടുത്തുന്നത്. അതിൽ നിന്നാണ് നമ്മുടെ പ്രത്യാശയും ഊർജ്ജസ്വലതയും പൊട്ടിമുളക്കുന്നത്. ദൈവം നമ്മെ സ്നേഹിക്കുന്നുവെന്ന്, അവിടുന്ന് അനുദിനം നമ്മളെ സന്ദർശിച്ചുകൊണ്ടിരിക്കുന്നുവെന്ന്, ദൈവം നമ്മളെ നിരന്തരം അനുധാവനം ചെയ്യുന്നുവെന്ന് നമ്മുടെ ദരിദ്രാവസ്ഥകളിൽ നമ്മൾ തിരിച്ചറിയണം. ഈ ലോകവും അതിന്റെ ചരിത്രവും ദൈവത്തോട് ഒപ്പം നമ്മൾ നടത്തുന്ന യാത്രയാണ്. അതോടൊപ്പം പുതിയ ആകാശവും പുതിയ ഭൂമിയും ലക്ഷ്യമാക്കി നമ്മൾ സഹോദരങ്ങൾ ഒരുമിച്ച് നടത്തുന്ന ഒരു തീർത്ഥയാത്രയാണെന്നും നാം തിരിച്ചറിയുന്നു”.

### പ്രകാശം നൽകുന്ന പ്രത്യാശ

“അന്ധകാരത്തിൽ സ്ഥിതിചെയ്തിരുന്ന ജനങ്ങൾ വലിയ പ്രകാശം കണ്ടു. മരണത്തിന്റെ മേഖലയിലും നിഴലിലും വസിച്ചിരുന്നവർക്കായി ഒരു ദീപ്തി ഉദയം ചെയ്തു”. (മത്തായി 4:16; ഏശയ്യാ. 9:2).

ദൈവത്തിന്റെ ഏകപുത്രൻ ഈ ലോകത്തിൽ ജാതനായപ്പോൾ ആകാശത്തിൽ സവിശേഷകരമായ ഒരു നക്ഷത്രം പ്രത്യക്ഷപ്പെട്ടു. ഈ നക്ഷത്രം നമുക്കുതരുന്ന സന്ദേശം പ്രത്യാശയുടേതാണ്. ബേത്‌ലഹേമിൽ ദൃശ്യമായ പൂജ്യരാജാക്കന്മാർക്ക് പ്രത്യക്ഷമായ നക്ഷത്രം പ്രത്യാശയുടേതാണ്. ശിശുവിനെ കാണുവാനും വന്ദിക്കുവാനും പൗരസ്ത്യ ദേശത്തുനിന്നുള്ള ജ്ഞാനികൾ

എത്തുന്നത് നക്ഷത്രത്തിന്റെ സഹായത്തോടെയാണ്. അവരുടെ യാത്രയിൽ അവർക്കു വഴികാട്ടിയായി നക്ഷത്രം നീങ്ങിക്കൊണ്ടിരുന്നു. അങ്ങനെ ഉണ്ണിയേശുവിനെ ദർശിക്കുകയും കാഴ്ചവസ്തുക്കൾ സമർപ്പിക്കുകയും ചെയ്തു. ക്രിസ്തുവിന്റെ ജനനത്തിലൂടെ ഓരോ മനുഷ്യനും അന്യർക്ക് പ്രത്യാശയുടെ പുതുവഴികാട്ടുന്ന ഒരു നക്ഷത്രമായി തീരണം.

ആകാശത്തിൽ പ്രത്യക്ഷമായ പ്രഭാപൂരിതമായ നക്ഷത്രം ലോകരക്ഷകന്റെ പ്രത്യക്ഷീകരണത്തിന്റെ സൂചനകൂടിയാണ്. "യേശുവിന്റെ പ്രത്യക്ഷീകരണം ഇസ്രായേലിന്റെ മിശിഹാ, ദൈവപുത്രൻ, ലോകരക്ഷകൻ എന്നീ നിലയിലുള്ള അവിടുത്തെ ആവിഷ്ക്കാരമാണ്. ചുറ്റുപാടുമുള്ള വിജാതീയ മതസ്ഥരെ പ്രതിനിധാനം ചെയ്യുന്ന ജ്ഞാനികളെ സുവിശേഷങ്ങൾ വീക്ഷിക്കുന്നത്, ദൈവപുത്രന്റെ മനുഷ്യാവതാരത്തിലൂടെയുള്ള രക്ഷയുടെ സദ്വാർത്തയെ സ്വാഗതം ചെയ്യുന്ന ജനതകളുടെ ആദ്യ ഫലമായിട്ടാണ്" (CCC 528). പുൽത്തൊഴുത്തിൽ പിറന്ന ലോകരക്ഷകൻ നൽകുന്നത് നമ്മുടെ ഭാവിയിലേക്കുള്ള ഈ പ്രത്യാശയാണ്. ക്രിസ്തീയ ജീവിതത്തിൽ പ്രത്യാശയ്ക്ക് വളരെ സ്ഥാനമുണ്ട്. നിരാശ പരിശുദ്ധാത്മാവിനെതിരെയുള്ള പാപമാണ്. പ്രത്യാശയുടെ വെളിച്ചത്തിലേക്കുള്ള പ്രയാണം ഇന്നത്തെ സമൂഹത്തിന്റെ ആവശ്യമാണ്. പ്രത്യാശയും സ്നേഹവും വിശ്വാസവും പരസ്പരപൂരകങ്ങളാണ്. നമ്മുടെ ജീവിതത്തിൽ ആശ നഷ്ടപ്പെടുമ്പോൾ ആശയുടെ അടിസ്ഥാനം വിശ്വാസമാക്കി മാറ്റി പ്രാർത്ഥിച്ചാൽ പ്രത്യാശഭരിതമായ ജീവിതം നയിക്കാൻ നമുക്ക് സാധിക്കും.

ക്രിസ്തുമസ് പ്രകാശത്തിന്റെ ഉത്സവം കൂടിയാണ്. അന്ധകാരത്തിൽ കഴിഞ്ഞിരുന്ന മനുഷ്യകുലത്തെ പ്രകാശത്തിലേക്ക് നയിച്ച മഹോത്സവം. നമ്മുടെ ജീവിത മാതൃകയിലൂടെ നമ്മോടൊപ്പമുള്ളവരെ പ്രകാശത്തിന്റെ പ്രത്യാശയിലേക്ക് നയിക്കാൻ നമുക്ക് സാധിക്കണം. ആകാശത്ത് തെളിയുന്ന നക്ഷത്രങ്ങളുടെ അസ്തമിക്കാത്ത പ്രകാശം ജീവിതലക്ഷ്യവും മാർഗ്ഗവുമാക്കുന്നതിനാണ് ഭൂമിയിൽ നക്ഷത്രവെളിച്ചം തൂക്കി യേശുവിന്റെ ജനനത്തെ നാം വരവേൽക്കുന്നത്. പുറത്ത് വെളിച്ചവും അകത്ത് ഇരുട്ടും നിറഞ്ഞതായ വെള്ളതേച്ച കുഴിമാടങ്ങളായി ഒരിക്കലും നമ്മുടെ ജീവിതങ്ങൾ മാറരുത്. ദൈവം നൽകുന്ന സനാതന പ്രകാശത്തിലേക്ക് കടന്നുവരുമ്പോൾ നാമും പ്രകാശിതമാകും. സഹജീവികളെ സ്നേഹിക്കുവാനും അവർക്കായി ഉരുകി തീരുവാനും തന്റെ പ്രവർത്തിയിലൂടെ നമ്മെ പഠിപ്പിച്ച ലോകരക്ഷകന്റെ തിരുപ്പിറവി നമ്മുടെ ജീവിതത്തെ കൂടുതൽ പ്രകാശപൂരിതമാക്കി തീർക്കണം.

### പ്രത്യാശയാകുന്ന സമാധാനം

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം! ഭൂമിയിൽ ദൈവകൃപ ലഭിച്ചവർക്ക് സമാധാനം" (ലൂക്കാ. 2:14).

നല്ല മനസ്സുള്ള ഏവർക്കും അത്യന്തികമായ ഹൃദയ സമാധാനം വാഗ്ദാനം ചെയ്യുന്ന പ്രത്യാശയുടെ തിരുന്നാളാണ് ഉണ്ണിയേശുവിന്റെ തിരുപ്പിറവി. അനുദിന ജീവിതത്തിൽ നമ്മിൽ പലർക്കും അന്യമാകുന്ന ആന്തരിക ശാന്തിയും സമാധാനവും യഥാവിധം നേടിയെടുക്കുവാൻ നമുക്ക് സാധിക്കുമെന്ന പ്രത്യാശയോടെയുള്ള ഓർമ്മപ്പെടുത്തൽ കൂടിയാണ് ക്രിസ്തുമസ്. പുൽത്തൊഴുത്തിലെ ഉണ്ണിയേശു നമുക്ക് നൽകുന്നത് പുത്തൻ പ്രതീക്ഷയുടെ സമാധാനവും, ശാന്തിയും സന്തോഷവുമാണ്.

ഹൃദയത്തിൽ സമാധാനം സ്ഥാപിക്കാൻ ആഗ്രഹിക്കുന്നവർ ആദ്യം ചെയ്യേണ്ടത് അവരുടെ ജീവിതത്തിൽ സമാധാനം കണ്ടെത്തുകയാണ്. നമ്മുടെ ആത്മീയദാരിദ്ര്യം തിരിച്ചറിഞ്ഞ്, വിലാപത്തോടെ, ലൗകീകവ്യഗ്രതകൾക്ക് അടിമയാകാതെ, ദൈവത്തിന്റെ നീതിയിൽ ആശ്രയിച്ച്, അവിടുത്തെ കരുണയിൽ പ്രത്യാശവച്ച്, സഹനങ്ങളിലൂടെയും പ്രായശ്ചിത്തങ്ങളിലൂടെയും ഹൃദയങ്ങളെ ദൈവത്തിന്റെ ശുദ്ധീകരണത്തിനായി തുറന്നു കൊടുക്കുമ്പോൾ മാത്രമേ നമ്മുടെ ഹൃദയം സമാധാനത്താൽ നിറയുകയുള്ളൂ. ദുരാഗ്രഹങ്ങൾ നിറഞ്ഞ നമ്മുടെ ഹൃദയങ്ങൾ ദൈവത്തിന്റെ ആത്മാവിന്റെ അഗ്നിയിൽ ശുദ്ധമാക്കപ്പെടുമ്പോൾ അത് നമുക്കും നമുക്ക് ചുറ്റുമുള്ളവർക്കും ലോകം മുഴുവനും സമാധാനം പകർന്നു നൽകുന്നു. "സ്നേഹിക്കുവാൻ കഴിവുള്ളതും, ത്യാഗങ്ങൾ സഹിക്കുവാൻ തയ്യാറുള്ളതുമായ മനുഷ്യഹൃദയത്തിൽ, ദൈവകൃപ ഫലമണിയുമ്പോൾ, സാഹോദര്യത്തിന്റെയും സേവനത്തിന്റെയും വികാരങ്ങൾ, സമാധാനത്തിന്റെ അരുവികളായി രൂപപ്പെടുകയും, അത് സമൂഹത്തിന്റെ എല്ലാ തട്ടുകളിലും സമാധാനം സ്ഥാപിക്കയും, ഒരു പുതിയ ലോകനീതിയിലേക്ക് വാതിൽ തുറക്കുകയും ചെയ്യും.

സ്നേഹബന്ധങ്ങളും ഹൃദയത്തിൽ സമാധാനവും വറ്റിവരണ്ടുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിച്ചുകൊണ്ടിരിക്കുന്നത്. ബന്ധങ്ങൾ വിരൽത്തുമ്പുകളിൽ ഒതുക്കുവാൻ ആധുനിക സാങ്കേതിക വിദ്യകൾ നമുക്ക് വഴികാണിച്ചുതന്നു. അകലങ്ങൾക്ക് പ്രാധാന്യമില്ലാത്ത രീതിയിൽ ഏതു വ്യക്തിയുമായാലും എപ്പോഴും ബന്ധപ്പെടാനുള്ള മാർഗങ്ങൾ ഇന്ന് നമ്മുടെ മുമ്പിലുണ്ട്. പക്ഷെ, ഈ ബന്ധങ്ങൾ ഹൃദയത്തിലേക്ക് പ്രവേശിക്കാതെ ആധുനിക സാങ്കേതിക വിദ്യയുടെ വൈവിധ്യമാർന്ന സ്ക്രീനുകൾക്ക് മുമ്പിലും വിരൽത്തുമ്പുകളിലൊക്കെയുമായി അവ ഒതുങ്ങിയിരിക്കുകയാണ്. 'ഹായ്' ബന്ധങ്ങൾക്ക് അപ്പുറം ആഴത്തിലുള്ള ഒരു ഹൃദയബന്ധം കാത്തു സൂക്ഷിക്കുവാൻ നമുക്ക് സാധിക്കുമ്പോൾ ക്രിസ്തുമസ് നൽകുന്ന പ്രത്യാശയുടെ സമാധാനം നമുക്ക് പ്രാപ്യമാകും.

ദൈവവും മനുഷ്യനുമായി നല്ല ബന്ധം പുലർത്തി ജീവിക്കുവാൻ ആഗ്രഹിക്കുന്ന മാനവകുലത്തിന്റെ മുഴുവൻ ഉത്സവമാണ് ദൈവപുത്രന്റെ മനുഷ്യാവതാര മഹാദിനം. ദൈവത്തെ വിസ്മരിച്ചുകൊണ്ടുള്ള മനുഷ്യ മഹത്വവും, മനുഷ്യാന്തസിനെ ഹനിച്ചുകൊണ്ടുള്ള ആത്മീയതയും ഈ ലോകത്തിൽ ആത്യന്തികമായ സമാധാനം സ്ഥാപിക്കുന്നവയല്ലെന്ന ഓർമ്മപ്പെടുത്തൽ കൂടിയാവുന്നു ക്രിസ്തുമസ്. ഉണ്ണിയേശു പിറന്നുവീണ കാലിത്തൊഴുത്തും, ആ കാലിത്തൊഴുത്തിനെ വലയം ചെയ്യുന്ന ദൈവത്തിന്റെ വലിയ കാരുണ്യവും തന്നെ

യാണ് എക്കാലവും ക്രിസ്തുമസ് നല്കുന്ന മഹത്തായ സന്ദേശം. കാലിത്തൊഴുത്തുകൾ ദാരിദ്ര്യത്തിന്റെയും ഇല്ലായ്മയുടെയും പ്രതീകങ്ങളാണ്. എന്നാൽ തലചായ്ക്കാനൊരിടം തെരയുന്ന മനുഷ്യപുത്രർക്ക് കാലിതൊഴുത്തുകൾ പോലും പറുദീസാകളാകുന്നു എന്നതാണ് ജീവിത യാഥാർത്ഥ്യം. പുൽത്തൊഴുത്തിലെ സ്നേഹത്തിന്റെയും കരുതലിന്റേയും കാരുണ്യ അപരനിലേക്ക് പകർന്നു നൽകുമ്പോൾ സമൂഹത്തിലും ലോകത്തിലും സമാധാനം നിർമ്മിക്കുന്നവരായി നാം മാറുന്നു.

ജീവിതത്തിൽ ഒരിക്കൽപോലും ഒരു പുതിയ വസ്ത്രം ധരിച്ചിട്ടില്ലാത്ത, ഒരിക്കൽ പോലും ഒരു സമ്മാനപ്പൊതി കിട്ടിയിട്ടില്ലാത്ത, പിറന്നുവീണ കാലം മുതൽ ഒരു നേരം പോലും വയറുനിറച്ച് ഭക്ഷണം കഴിച്ചിട്ടില്ലാത്ത, അന്യന്റെ ഉച്ഛിഷ്ടങ്ങൾ മാത്രം കഴിച്ച് വിശപ്പടക്കാൻ വിധിക്കപ്പെട്ട നിരാശ്രയരായ കോടിക്കണക്കിന് മനുഷ്യമക്കളുടെ ഇടയിലാണ് നാം ജീവിക്കുന്നത്. അവരേക്കാൾ എല്ലാ അർഥത്തിലും യോഗ്യരും അനുഗ്രഹിക്കപ്പെട്ടവരുമായി ജീവിക്കുവാൻ ഭാഗ്യം ലഭിച്ചിരിക്കുന്ന നമുക്ക് ആ ജനസമൂഹത്തോടുള്ള ഉത്തരവാദിത്വം ഓർമ്മപ്പെടുത്തുന്ന തിരുന്നാൾ കൂടിയാവണം ക്രിസ്തുമസ്. ദൈവത്തിന്റെ കാരുണ്യം ഇവരിലേക്ക് പകരാൻ നമുക്ക് കടമയുണ്ട്. കരുണയുടെ പ്രവൃത്തികളിലൂടെ സമാധാനം സൃഷ്ടിക്കാൻ നാം പരിശ്രമിക്കുമ്പോൾ നാമോരോരുത്തരും ദൈവപുത്രന്മാരായി തീരുകയാണ്. “സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവപുത്രരെന്ന് വിളിക്കപ്പെടും” (മത്താ. 5:9).



കർത്താവേ, എന്നെ അങ്ങയുടെ സമാധാനത്തിന്റെ ഒരു ഉപകരണമാക്കണമേ. വിദ്വേഷമുള്ളിടത്ത സ്നേഹവും, ദ്രോഹമുള്ളിടത്ത് ക്ഷമയും, സന്ദേഹമുള്ളിടത്ത് വിശ്വാസവും, നിരാശയുള്ളിടത്ത് പ്രത്യാശയും, അന്ധകാരമുള്ളിടത്ത് പ്രകാശവും, സന്താപമുള്ളിടത്ത് സന്തോഷവും ഞാൻ വിതയ്ക്കട്ടെ എന്ന വിശുദ്ധ ഫ്രാൻസീസ് അസീസിയുടെ സമാധാനത്തിനു വേണ്ടിയുള്ള പ്രാർത്ഥന നമ്മുടെ പ്രാർത്ഥനയായി തീരട്ടെ.

### സ്നേഹത്തിൽനിന്നുള്ള പ്രത്യാശ

ദൈവത്തിന്റെ അതിരില്ലാത്ത സ്നേഹമാണ് ക്രിസ്തുമസ് വെളിപ്പെടുത്തുന്നത്. “തന്റെ ഏകജാതനെ നൽകാൻ തക്കവിധമാണ് ദൈവം ലോകത്തെ സ്നേഹിച്ചത്” (യോഹ. 3:16). “ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല; തന്നെത്തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന്, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു” (ഫിലിപ്പി 2:68). പാപമൊഴിച്ചുള്ള നമ്മുടെ എല്ലാ മാനുഷികാവസ്ഥകളിലും ദൈവം പങ്കുപറ്റി. എന്നിട്ടും നമ്മുടെ പാപങ്ങൾ അവൻ തന്റേതാണെന്ന രീതിയിൽ സ്വയം ഏറ്റെടുത്തു. അതിലൂടെ അവൻ നമ്മുടെ ചരിത്രത്തിലേക്ക് പ്രവേശിച്ച് പൂർണ്ണാർത്ഥത്തിൽ ‘എമ്മാനുവേൽ’ - ദൈവം നമ്മോടുകൂടെ - ആയിത്തീർന്നു. യേശുവിന്റെ ജനനത്തോടെ പുതിയൊരു ലോകത്തിന് തുടക്കം കുറിച്ചുവെന്ന് മാത്രമല്ല, എന്നും നവീകരിക്കപ്പെടാവുന്ന ഒരു ലോകത്തിനു കൂടി ആരംഭമായി. പഴകുകയും വഷളാകുകയും ചെയ്യുന്ന ലോകത്തെ പാപത്തിൽ നിന്നും ശുദ്ധീകരിക്കാൻ പ്രാപ്തിയുള്ള പുതിയ മനുഷ്യരെ ഉയർത്തിക്കൊണ്ടുവരാനായി ദൈവം എന്നും നമ്മുടെ ചരിത്രത്തിൽ ഇന്നും സന്നിഹിതനാണ്. ദൈവം മനുഷ്യനാകുന്ന മനുഷ്യാവതാരത്തിലുള്ള നമ്മുടെ വിശ്വാസം നമ്മെ പഠിപ്പിക്കുന്ന ഒരു സത്യമുണ്ട് - ദൈവം മനുഷ്യനോടും അവന്റെ ചരിത്രത്തോടും ഒപ്പമുണ്ടെന്ന്. ബ്രഹ്മാണ്ഡം മുഴുവൻ നിറഞ്ഞിരിക്കുന്ന സർവ്വവ്യാപിയായ ദൈവം ഒരു ഏകകോശ ഭ്രൂണമായി മനുജകുലത്തെ പാപത്തിന്റെ അന്ധകാരത്തിൽ നിന്ന് രക്ഷിക്കുവാനായി കന്യകയുടെ ഉദരത്തിൽ നിന്ന് ജന്മമെടുത്തത് ഒരു വലിയ വിസ്മയമാണ്.

ലോകരക്ഷകന്റെ പിറവിത്തിരുന്നാൾ സ്നേഹത്തിൽ നിന്ന് ഉരുത്തിരിയുന്ന പ്രത്യാശയുടെ തിരുന്നാളാണ്. മനുഷ്യൻ തന്നെ നിരന്തരം സ്നേഹിക്കുന്ന ദൈവത്തെ ആവശ്യമാണ്. അല്ലെങ്കിൽ അവന പ്രത്യാശയില്ലാത്തവനായി ഭവിക്കും. ക്രൈസ്തവരായ നാം ഭാവിയെക്കുറിച്ചുള്ള പ്രത്യാശ അർപ്പിക്കേണ്ടത് ബെത്‌ലഹേമിൽ ശൂന്യനായി പിറന്ന ഉണ്ണിയേശുവിലാണ്. ദൈവമില്ലാത്ത ലോകം പ്രത്യാശയില്ലാത്ത ലോകമാണ്. ഇന്നിന്റെ അപര്യാപ്തതകൾക്കു മുന്നിൽ നമ്മുടെ മനസ്സിന്റെ ആർജ്ജവത്വം പണയപ്പെടുത്താതെ, അന്ധകാരത്തിന്റെ സംഘടിത ശക്തികളെക്കണ്ട് ഭയപ്പെടാതെ, വചനാനുസൃതമായ ജീവിതത്തിലൂടെ തിന്മയുടെ കോട്ടകളെ തകർക്കാനുള്ള ആർജ്ജവത്തോടെ ദൈവസാന്നിദ്ധ്യ വാഹകരായി പ്രത്യാശയുടെ പ്രഭാതങ്ങൾക്കായി കർമ്മനിരതരായി ജീവിക്കുവാൻ ദൈവകുമാരന്റെ പിറവി തിരുന്നാൾ നമുക്ക് പ്രചോദനമാകട്ടെ.



കവർ സ്റ്റോറി

# ഇനിയും അലയേണ്ടതില്ല...



റവ. ഫാ. ജേക്കബ് ചിറയത്ത്

താൻ കൈകളിൽ എടുത്താഘോഷിച്ച ആ ഇളം പൈതലിൽ തന്റെ ജീവിതസാഫല്യം തിരിച്ചറിഞ്ഞ ശിമയോൻ പ്രഘോഷിച്ചു; "കർത്താവേ, അവിടുത്തെ വാഗ്ദാനമനുസരിച്ച് ഇപ്പോൾ ഈ ദാസനെ സമാധാനത്തിൽ വിട്ടയയ്ക്കേണമെ! എന്തെന്നാൽ സകല ജനതകൾക്കു വേണ്ടി അങ്ങ് ആക്കിയിരിക്കുന്ന രക്ഷ എന്റെ കണ്ണുകൾ കണ്ടുകഴിഞ്ഞു" (ലൂക്കാ. 2:30-31). നീതിമാനും, ദൈവഭക്തനും, ഇസ്രായെലിന്റെ ആശ്വാസം പ്രതീക്ഷിച്ചിരുന്നവനുമായ ആ വൃദ്ധന്റെ ഹൃദയത്തിന്റെ അഗാധതയിൽ നിന്നൊഴുകിയെത്തിയ പ്രാർത്ഥന തുടർന്നുള്ള വരികളിൽ നാം ചർച്ചചെയ്യുന്ന വിഷയത്തിന്റെ സംഗ്രഹം തന്നെയാണ്. കാലത്തിന്റെ പൂർണ്ണതയിൽ രക്ഷാകരമായ മനുഷ്യാവതാര രഹസ്യത്തിലൂടെ ദൈവമനുഷ്യസമാഗമം സാധിതമായപ്പോൾ ഈ ലോകം സ്വീകരിച്ച മഹത്തായ സന്ദേശത്തിന്റെ രത്നചുരുക്കവും ഇതുതന്നെയാവാം. ഇനിയും അന്വേഷിച്ചലയേണ്ടതില്ല. ഹൃദയത്തിൽ ഒരു പുൽക്കൂടൊരുക്കി ദൈവം കനിഞ്ഞരുളിയ ആ സമാധാനത്തെ സ്വീകരിച്ചാൽ മതിയാകും. ജീവിതം തന്നെ രണ്ടു സജീവ സക്രാരിയാക്കി ഈ ലോകത്തിൽ അവിടുത്തെ സാന്നിധ്യങ്ങളായി മാറിയാൽ മതിയാകും. ദൈവം നമ്മോടൊപ്പമെന്നർത്ഥമുള്ള ഇമ്മാനുവേലിന്റെ കൈകളിൽ മുറുകെ പിടിച്ചും ജീവിതായോധനം തുടർന്നു നിത്യതയിൽ അങ്ങിൽ വിലയം പ്രാപിച്ചാൽ മതിയാകും.

### അന്വേഷിയായ മനുഷ്യൻ:

മനുഷ്യൻ സ്വാഭാവികമായി ഒരു അന്വേഷിയാണ്. വിശ്വാസിയും അവിശ്വാസിയും നിരീശ്വരനും ഈശ്വരവാദിയും ഇതിനൊരപവാദമല്ല. സത്യം തേടിയുള്ള അലച്ചിലാണത്. ഓരോ വ്യക്തിയും അനന്യനാണെന്നതുപോലെ തന്നെ അവന്റെ/അവളുടെ ചിന്തയും, ചിത്തവൃത്തിയും അന്വേഷണവും വ്യത്യസ്തമാണ്. അനന്യമാണ്. അന്വേഷണത്തിന്റെ അവിഭാജ്യഘടകമാണ് കാത്തിരിപ്പ്. കാത്തിരിപ്പിന്റെ ദൈർഘ്യവും, സാഫല്യത്തിന്റെ അനുഭവവും എന്തിനെ/അല്ലെങ്കിൽ ആരെ അന്വേഷിക്കുന്നുവെന്നുള്ളതിനെയും എല്ലാ അന്വേഷിക്കുന്നുവെന്നുള്ളതിനെയും ആശ്രയിച്ചിരിക്കും. മാത്രവുമല്ല അതൊരു പ്രക്രിയയാണ്. കാത്തിരുന്നു പൂർത്തിയാക്കുന്ന അന്വേഷണം ഒരു പക്ഷേ അന്വേഷണത്തിന്റെ മറ്റൊരു ഘട്ടം തുറക്കുകയാകാം. അതുമല്ലെങ്കിൽ പുതിയൊരെണ്ണത്തിനു തുടക്കമിടുകയുമാവാം.

അസ്ഥിത്വ അപര്യാപ്തയാണിവിടെ സ്പർശിക്കപ്പെടേണ്ട മറ്റൊരു യാഥാർത്ഥ്യം. സൃഷ്ടിസഹജമായ ഈ അപര്യാപ്തത മനുഷ്യനെ വീണ്ടും അന്വേഷിയാക്കുന്നു. ആ നിരീക്ഷരനോ അജ്ഞേയവാദിയോ അതുമല്ലെങ്കിൽ അവിശ്വാസിയോ ഈ അടിസ്ഥാന യാഥാർത്ഥ്യത്തെ നിഷേധിക്കുകയോ, നമസ്കരിക്കുകയോ, അതുമല്ലെങ്കിൽ ആശയങ്ങളിലും തത്വസംഹിതകളിലും വ്യത്യസ്ഥ സങ്കേതങ്ങളിലും അഭയം തേടുകയോ ചെയ്തേക്കാം. ഈശ്വരോന്മുഖരായ മനുഷ്യർ ദൈവത്തെ അവരുടെ സ്രഷ്ടാവായി കാണുന്നു. അംഗീകരിക്കുന്നു. ആരാധിക്കുന്നു. നമ്മളെ സൃഷ്ടിച്ചു

പരിപാലിച്ചു വഴിനടത്തുന്ന ദൈവത്തിൽ അസ്ഥിത്വത്തിന്റെ പൂർണ്ണത ദർശിക്കുന്നു. വിശുദ്ധ അഗസ്തീനോസ് കൃത്യമായി സൂചിപ്പിച്ചു. ദൈവമെ, അങ്ങു ഞങ്ങളെ അങ്ങയുടേതായി സൃഷ്ടിച്ചു. അങ്ങയിൽ എത്തിച്ചേരുന്നതുവരെ ഞങ്ങളുടെ ഹൃദയങ്ങൾ അസ്വസ്ഥമാകുന്നു".

## തേടിയിറങ്ങുന്ന ദൈവം

മനുഷ്യഹൃദയങ്ങളുടെ ഈ അടിസ്ഥാന അസ്വസ്ഥത ഏറ്റെടുത്ത് അവരിലേക്ക് ആഴ്ന്നിറങ്ങുന്ന ആ ദൈവത്തെയാണ് നാം രക്ഷാകരചരിത്രത്തിൽ കണ്ടെത്തുക. തന്റെ സ്നേഹവും, അതിരറ്റ തന്റെ നന്മയും വഴിഞ്ഞൊഴുകിയതാണ് സൃഷ്ടപ്രപഞ്ചവും അതിലെ സമസ്തവും. സൃഷ്ടികർമ്മത്തിന്റെ ആ നിർണ്ണായകവഴിത്തിരിവിൽ, 'തന്റെ സ്വന്തം ഛായയിലും സാദൃശ്യത്തിലും' മനുഷ്യനെ ദൈവം സൃഷ്ടിച്ചു. അവനു ചേർന്ന ഇണയെ നൽകി. സർവ്വോപരി തന്റെ സാന്നിധ്യം അവർക്കനുഭവവേദ്യമാക്കി. അവയുടെ പതനംപോലും അവയുടെ രക്ഷയ്ക്കു നൽകുന്ന പ്രത്യാശയിലേക്ക് അവരെ ഉയർത്തി (ഉൽപ്പത്തി 3:15).

ഞാൻ കനിഞ്ഞരുളുവാൻ പോകുന്ന അനുപമസമ്മാനത്തെ സ്വീകരിക്കുവാൻ ഒരു ജനതയെ ഒരുക്കുന്ന രക്ഷാകര പദ്ധതി ക്രമാനുഗതമായും അനുസ്യൂതമായും തുടരുന്നതാണ് നാം അടുത്തതായി കാണുന്നത്. ബാബേലിന്റെ ആശയക്കുഴപ്പത്തിന്റെ നടുവിൽ നിന്നും തലമുറകൾക്ക് അനുഗ്രഹമാകുവാനായി അബ്രഹാമിനെ വിളിച്ച് വേർതിരിക്കുന്നു. അങ്ങനെ തന്നിൽ രൂപീകൃതമാകുന്ന ജനതയ്ക്ക് അവിടുന്നടിസ്ഥാനമിട്ടു. വിശ്വാസികളുടെ പിതാവായി അബ്രഹാം ഉയർത്തപ്പെടുന്നതോടൊപ്പം തന്റെ ഹിതം അങ്ങയുടെ ജീവിതത്തിന്റെ നാളമായുന്നവരുടെയും തന്റെ സമ്മാനത്തിനായി കണ്ണുനീരോടെ കാത്തിരിന്നു നമ്മുടെ മാതൃകയുമായി മാറി. സോദോം ഗോമാറായുടെ പെട്ടകത്തിലൂടെ സൃഷ്ടിയുടെ ഒരു പരിഛേദത്തെ ദൈവം നിലനിറുത്തുന്നു. പൂർവ്വപിതാക്കന്മാരിൽ ഉൾപ്പെടുന്ന ഇസ്സഹാക്കിന്റെയും യാക്കോബിന്റെയും തിരഞ്ഞെടുപ്പുകൾ സൂചിപ്പിക്കുന്നതും മറിച്ചൊരു സന്ദേശമല്ല. രക്ഷാകരചരിത്രത്തിലുടനീളം പ്രകടമാകുന്ന കൗദാശികമാനം ഈ തെരഞ്ഞെടുപ്പുകളിൽ നിഴലിക്കുന്നു. രക്ഷകനെ സ്വീകരിക്കുവാൻ ആ ജനതയെ ഒരുങ്ങുന്നതിൽ നിരന്തരമായി വ്യാപൃതനായ ദൈവം, ആ പ്രക്രിയയിൽ വ്യക്തികളെ, സംഭവങ്ങളെ, മാധ്യമങ്ങളാക്കി മാറ്റുന്നു.

പുറപ്പാടിന്റെ അനുഭവം പ്രത്യേകിച്ച് ഉടമ്പടി ഈ പ്രക്രിയയിൽ സവിശേഷമായി നിലകൊള്ളുന്നു. സീനായ് മലയിറങ്ങി വന്ന മഹോന്നതൻ മോശയെന്ന കൗദാശികതയിലൂടെ തന്റെ യുഗത്തെ തനിക്കൊപ്പം ഉയർത്തി അവരുമായി ഉടമ്പടിയിലേർപ്പെട്ടു. അങ്ങനെ താനവരുടെ ദൈവവും അവർ തന്റെ പ്രിയപ്പെട്ട ജനവുമായി മാറി. തന്റെ വാഗ്ദാനത്തെ സ്വീകരിക്കുവാൻ അച്ചടക്കമുള്ള ഒരു ജനതയെ താൻ മുൻകൈയ്യെടുത്ത സാധിതമാക്കിയ ഉടമ്പടിയിൽ നിലനിൽക്കുന്നതിനായി കൽപ്പനകൾ നൽകി. മാത്രമല്ല പകൽ അവരുടെ മേൽ വിരിക്കപ്പെട്ടതായ മേഘത്തിലൂടെയും രാത്രിയിൽ അവർക്കു ചൂടും വെളിച്ചവുമേകിയ അഗ്നിയിലൂടെയും തന്റെ സാന്നിധ്യം അനുഭവവേദ്യമായി അവൻ അവർക്കുമുമ്പേ വന്നു. അവരെ ചൂഴ്ന്നു നിന്ന ആ സാന്നിധ്യം അവരുടെ ഇടയിൽ കൂടാരമടിച്ചു വസിക്കുന്നതിന്റെ മുന്നാസ്വാദനവും അതിലേക്ക് നയിക്കുന്ന ദീപികയുമായിരുന്നു.

രക്ഷയുടെ അച്ചാരത്തെ, വാഗ്ദാനത്തിന്റെ പൂർണ്ണതയെ സ്വീകരിക്കുവാൻ തന്റെ ജനതയെ ആക്കുന്നതിനായി ന്യായാധിപരും, രാജാക്കന്മാരും ദൈവത്താൽ നിയമിതരായി. ഉടമ്പടിയുടെ അടിസ്ഥാനശിലകളായ ദൈവത്തോടുള്ള അചഞ്ചല വിധേയത്വവും സ്നേഹവും പരസ്പരസ്നേഹവും സാമൂഹികപ്രതിപത്തിയും അവഗണിക്കപെട്ടപ്പോഴെല്ലാം ദൈവം അവനിലേക്ക് പ്രവാചകരെ





അയച്ചു. അങ്ങനെ കാലത്തിന്റെ പൂർണ്ണതയിൽ തന്റെ ഏക ജാതനിലൂടെ അവരോടു സംസാരിക്കുവാൻ ദൈവം അവരെ ഒരുക്കി (ഹെബ്രായർ 1:1).

## മനുഷ്യാവതാര രഹസ്യത്തിന്റെ അനന്യത

"വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ചു" (യോഹ. 1:14) രക്ഷാകരമായ മനുഷ്യാവതാര രഹസ്യത്തെ സുവിശേഷകൻ സംഗ്രഹിക്കുന്നതിങ്ങനെ യാണ്. കാത്തിരുപ്പിന്റെ സാഫല്യവും ദൈവമനുഷ്യസമാ ഗമത്തിന്റെ പ്രഘോഷണവും പ്രതിധ്വനിപ്പിച്ച വചനമാ ണത്. ഇടയനും അവന്റെ അജപാലനവും പഴയനിയമ ത്തിൽ ഉടനീളം ചർച്ച ചെയ്യപ്പെടുന്നതും അതിലെ വ്യത്യസ്ഥ പ്രമേയങ്ങൾക്ക് ഇഴകൾക്കൊപ്പം നൽകുന്ന തുമായ പ്രബലവിഷയമാണ്. കൃഷിയും അജപാലനവും ജീവിതോപാധിയായിരുന്ന ഇസ്രായേലിന്റെ പ്രത്യേക സാഹചര്യത്തിൽ സർവ്വശക്തനായ യഹോവയെ തങ്ങ ളുടെ ഇടയനായി കണ്ടിരുന്നു. ആ നല്ലിടയനിൽ ആശ്ര യിച്ചു ആനന്ദം കണ്ടെത്തിയിരുന്നു (സങ്കീ. 23) യഹോവ തന്നെ അവർക്കിടയനെ തന്റെ ഹൃദയത്തോടു ചേർന്നു നിൽക്കുന്ന അജപാലന ധർമ്മം അവയുടെ ജീവിതക്ര മവും ആവാസവ്യവസ്ഥകളും ഇടയനെ ചുറ്റിപ്പറ്റിതന്നെ യായിരുന്നു. ഒരു പക്ഷേ ആ..... എവിടെ ഇടയൻ ഉണ്ടാ യിരുന്നുവോ അവിടെ തന്നെയായിരുന്നു. തഴുകി തലോടി അവയെ രാവിലെ പച്ചയായ മേച്ചിൽസ്ഥലങ്ങളിലേക്കും തെളിനീർ തുളുമ്പുന്ന ജലാശയങ്ങളിലേക്കും നയിച്ച് കണ്ണുചിമ്മാതെ കാവൽ നിൽക്കുന്ന ഇടയൻ. സന്ധ്യയ്ക്കു ആലയിൽ തിരിച്ചെത്തിയാൽ ആടുകൾ വിശ്രമിക്കുന്ന വേളയിലും ഇമയടയയ്ക്കാതെ ഇടയൻ ഉണർന്നിരിക്കും. ആടുകൾ പരസ്പരം സ്പർശിച്ചാണ് വിശ്രമിക്കുവാൻ കിടക്കുക. പരസ്പര സാന്നിധ്യമറിയിച്ചു സ്വസ്ഥമായി ഉറങ്ങുവാൻ ഇടയന്റെ സാന്നിധ്യം അവർക്കാവശ്യമായിരുന്നു. ഉറങ്ങാതിരുന്നു കീർത്തനങ്ങ ളാലപിച്ച, അല്ലെങ്കിൽ എന്തെങ്കിലും വാദ്യ ഉപകരണ ങ്ങൾ മീട്ടിയ ഇടയന്റെ കരുതൽ അവയ്ക്കത്യതാപേക്ഷി തമായിരുന്നു. അവന്റെ ഗന്ധം അനുഭവവേദ്യമാകാത്ത പ്പോൾ, അവന്റെ സ്വരം കേൾക്കാൻ കഴിയാതെ വരു മ്പോൾ, അവന്റെ കിന്നരത്തിൽ നിന്നും വാദ്യത്തിന്റെ പ്രവാഹം നിലയ്ക്കുമ്പോൾ സ്വന്തമായ വിശ്രമം വെടിഞ്ഞ് ഇരുട്ടിൽ ആടുകൾ അലയുമായിരുന്നു. അവയെ ചിതറിക്കുവാൻ കൊന്നുതിന്നുവാൻ തക്കം പാർത്തിരുന്ന ചെന്നായ്ക്കൾ അവയിലേതു പാഞ്ഞെടു ക്കുമായിരുന്നു. രക്ഷാകരചരിത്രത്തിലുടനീളം ഒരു ജന തയെ തന്റെ തിരുക്കുമാരനെ സ്വീകരിക്കുവാൻ ഒരുക്കു ന്നതിൽ വ്യാപൃതനായ ദൈവം അവനിയുടെ തനി ക്കായിരുന്നു. കുടുംബത്തെ രൂപീകരിക്കുന്നതിന്റെ തുട ക്കമായിരുന്നു മനുഷ്യാവതാരത്തിലൂടെയുള്ള കൂടാരമ ടിക്കയും ജനങ്ങളുടെ ഇടയിലുള്ള വാസവും. തന്റെ ആടു കൾ ഇനിയും അന്വേഷിച്ചലയേണ്ടതില്ല. ഇടയന്റെ സാന്നിധ്യവും സാക്ഷ്യവും അനുഭവിച്ചറിഞ്ഞാൽ മതി യാകും. സുരക്ഷയെ ഓർത്തു വേവലാതിപ്പെടേണ്ടതില്ല. കാരണം ഈ ഇടയൻ ആടുകൾക്കായി തന്റെ ജീവൻ നൽകുന്നു. അവന്റെ ശബ്ദത്തിനായി കാതോർക്കുന്ന, അവന്റെ ഹിതത്തിനു വിധേയരായി പ്രത്യുത്തരിക്കുന്ന അജഗണമായി അവർ വളർന്നാൽ മതിയാകും.

## തിരുപ്പിറവിയുടെ സാർവ്വത്രികത

ഏവരെയും അതിശയിപ്പിച്ച തിരുപ്പിറവിയിൽ ഇല്ല വല്ലായ്മകളുടെ സൂചികയായ പുൽക്കൂടിനെ തന്റെ അൾത്താരയും പ്രസംഗപീഠവും സിംഹാസനവുമാക്കി ദൈവത്തിന്റെ ആ അതുല്യ സമ്മാനം ഏവരെയും മനു ഷ്യാവതാര രഹസ്യത്തിന്റെ ആഴങ്ങളിലേക്ക് ക്ഷണിച്ചു. നിത്യപുരോഹിതനും, സകലപ്രവചനങ്ങളുടെ പൂർത്തീ കരണവും, രാജാക്കന്മാരുടെ രാജാവുമായ അവിടുന്ന് തന്റെ കുഞ്ഞിളംകൈകൾവിരിച്ച് സകലരെയും തന്നി ലേക്ക് ക്ഷണിച്ചു. അവനിലേക്കാകർഷിക്ക പ്പെട്ടവർക്കായി തന്റെ പരമപിതാവിനോടപേക്ഷിച്ചു. ദൈവത്തിന്റെ ഹിതം തന്നെ മനുഷ്യരോടൊപ്പം ആയ പ്പോൾ, അവിടുത്തെ ഇംഗിതം തേടുന്നവർക്കു മാധ്യസ്ഥ നായി മാറി ആ മഹാപ്രവാചകൻ. നിന്റെ രാജ്യത്തിന് ഒരുനാളും അവസാനമുണ്ടാകാത്ത രാജാവ് ആ രാത്രി യിൽ ആ പുതിയനിയമത്തിന്റെ അതിലൂടെ ആരംഭം കുറി ക്കുന്ന ദൈവരാജ്യത്തിന്റെ പ്രഘോഷണം നടത്തി. പുതിയ ആകാശവും പുതിയ ഭൂമിയും ദർശിക്കപ്പെട്ട ആ രാത്രിയിൽ, പഴയതു കടന്നുപോയി പുതിയതു തുടങ്ങിയ ചരിത്രത്തിലെ ആ നിർണ്ണായകതയിൽ തന്നോടൊപ്പം ശേഖരിക്കപ്പെടുന്ന പുതിയ ജറുസലേമിന് പുതിയൊരു ജീവിതശൈലിയും നൽകപ്പെട്ടു. ആദ്യം അവിടുത്തേ രാജ്യവും നീതിയും അന്വേഷിക്കുവാനുള്ള ഒരു വലിയ ദൗത്യവും തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം അത്രമാത്രം ദൈവം ലോകത്തെ സ്നേഹിച്ചുവെന്ന് സുവിശേഷകൻ സാക്ഷിക്കുന്നു (യോഹ. 3:16) പാപഗ്ര സ്ഥമായ സംവിധാനമെന്നും, സൃഷ്ടപ്രപഞ്ചമെന്നും, സകലജനങ്ങളുമെന്ന അർത്ഥത്തിലും തന്റെ സുവിശേ ഷത്തിലും ലേഖനങ്ങളിലും യോഹന്നാൻ ലോകമെന്ന പദത്തെ ഉപയോഗിക്കുന്നു. മുകളിൽ സൂചിപ്പിക്കപ്പെട്ട വചനത്തിൽ സകല മനുഷ്യരെയുമെന്നാർത്ഥമാക്കപ്പെ ടുക. മനുഷ്യാവതാരത്തിന്റെ സകല മനുഷ്യരെയുമെ ന്നാണർത്ഥമാക്കപ്പെടുക. മനുഷ്യാവതാരത്തിന്റെ സാർവ്വ ത്രികമാനമാണിവിടെ ദർശിക്കുക. താനാകുന്ന വഴിയിൽ നിന്നും, സത്യത്തിൽനിന്നും, ജീവനിൽ നിന്നും ആയും അകറ്റപ്പെടുന്നില്ല. അന്യവൽക്കരിക്കപ്പെടുന്നുമില്ല. മത്താ യിയും ലൂക്കായും നൽകുന്ന വംശാവലിയും അതിന്റെ വെറൊരു മകുടോദഹരണമാണ്. പുണ്യവാന്മാരും പുണ ്യവതികളും മാത്രമല്ല അവയിലിടം പിടിച്ചത്. പാപികളും സാധാരണക്കാരും ഉൾച്ചേർക്കപ്പെട്ട വംശപ്പട്ടിക താനുൾക്കൊള്ളുവാൻ പോകുന്നതും സമാരംഭിച്ച കുടും ബത്തിലേക്കു കൂട്ടിച്ചേർക്കപ്പെടുന്ന നാമേവരെയും സൂചി പ്പിക്കുന്നു. 'അത്രമാത്രം' എന്ന വിശേഷണത്തിലൂടെ

അനുപമമായ ആ നൽകലിന്റെ വ്യാപ്തി സൂചിപ്പിക്കപ്പെടുന്നു. തന്റെ ഏകജാതനെ നൽകിയപ്പോൾ സമസ്ഥവും അവനോടൊപ്പം നമുക്കു നൽകിയ (റോമാ. 8:32) ദൈവം നമുക്കു മുമ്പിൽ പുതിയ രണ്ടു മാർഗ്ഗം ഇറക്കുകയായിരുന്നു. തന്റെ സ്നേഹത്തിൽ പ്രേരിതനായി യേശുവെന്ന സമ്മാനത്തിലൂടെ ദൈവമനുഷ്യസമാഗമം സാധിതമാക്കി മാനവകുലത്തിന്റെ അന്വേഷണ അലച്ചിലുകൾക്കുത്തരം നൽകുകയായിരുന്നു. ഏകരക്ഷകനായ അവനെ കണ്ടെത്തി അവനിലൂടെ തന്റെ ഹൃദയത്തിൽ എത്തിച്ചേരുവാൻ അവരെ ക്ഷണിക്കുകയായിരുന്നു തിരുപ്പിറവിയിലൂടെ ആ രാത്രിയിൽ.

**ഇനിയും അന്വേഷിച്ചലയുന്നവർ:**

ആരാണവർ ഒരു പക്ഷേ ദൈവം കനിഞ്ഞരുളിയ സമ്മാനത്തെ ഇനിയും കണ്ടെത്താത്തവരാകാം. അതുമല്ലെങ്കിൽ അവഗണിക്കുന്നവരോ, അറിഞ്ഞിട്ടില്ലാത്തവരോ ആകാം. ഉൽക്കണ്ഠമൂലമോ ജീവിതത്തിന്റെ വ്യഗ്രതമൂലമോ സമയമില്ലാത്തവരും സമയമായില്ലെന്നു ചിന്തിക്കുന്നവരോ ആകാം. താൻ ആധ്യാത്മികനാണെന്നും ആ മതത്തിന്റേയോ മതാത്മകതയുടെയോ ഭാഗമല്ലെന്നു പറയുന്ന, ഒരു പക്ഷേ ഇന്നേറ്റവും കൂടുതൽ പ്രബലമായി ....... ഒരു 'മത'ത്തിന്റെ വക്താക്കളാകാം. അവരാരുമാകട്ടെ. തിരുപ്പിറവി ഒരു നിമിഷം ശാന്തരാകുവാൻ നമ്മോടാവശ്യപ്പെടുന്നു. ദൈവത്തെ അവരുടെ ജീവിതത്തിൽ കണ്ടെത്തി അവനോടൊപ്പം തങ്ങളുടെ ജീവിതായോധനം തുടർന്ന വ്യക്തികളിൽ നിന്നു പഠിക്കുവാനും അവരുടെ ജീവിതസാഹചര്യം അനുഗമിക്കുവാനും നമ്മെ ക്ഷണിക്കുന്നു.

വചനം തന്റെ ജീവിതത്തിൽ കൂടാരമടിച്ചു വസിച്ചത് ആഴത്തിൽ അനുഭവിച്ചറിഞ്ഞ് പ്രത്യുത്തരിച്ചവളാണ് പരിശുദ്ധ അമ്മ. എനിക്കെന്തുണ്ട്. അല്ലെങ്കിൽ ഞാനാണു വലുതെന്നു ചിന്തിക്കുന്ന മനോഭാവമായിരുന്നില്ല മറിയത്തിന്റേത്. തന്റെ ജീവിതത്തെപ്പോലും അപകടപ്പെടുത്തുന്ന ഒരു സമർപ്പണത്തിലൂടെ അവൾ ദൈവത്തിന്റെ സജീവ വചനത്തിന്റെ ജീവിക്കുന്ന സക്രാരിയായി മാറി. ആ വചനം അവളുടെ ജീവിതതാളമായി മാറിയപ്പോൾ, ജീവന്റെ കേന്ദ്രമായി പരിണമിച്ചപ്പോൾ 'ഇതാ ഞാൻ കർത്താവിന്റെ ദാസി' എന്നവൾക്കു നിരന്തരമായി പറയുവാൻ കഴിഞ്ഞു. കാലിത്തൊഴുത്തിലും, കാനായിലും കാൽവരിയിലും പ്രകടിപ്പിക്കുന്ന ആ അടിസ്ഥാന മനോഭാവം, അതാവിശ്യപ്പെടുന്ന ജീവിതശൈലി നമുക്കായി പിറന്നുവീണ രക്ഷകനെ ഇന്നു നമ്മുടെ ജീവിതത്തിൽ കാണുവാൻ സഹായിക്കും തീർച്ച.

ദൈവം തനിക്കായി ആക്കിയ പദ്ധതിയിൽ വാഗ്ദത്തരക്ഷകനെ കണ്ടെത്തിയ വ്യക്തിയാണ് വിശുദ്ധ യൗസേപ്പ്. വിവാഹനിശ്ചയത്തിനുശേഷം താൻ ഉൾപ്പെടുവാൻ പോകുന്ന കുടുംബത്തെക്കുറിച്ച് സ്വപ്നങ്ങൾ കാണുകയും അതിന്റെ സാഫല്യത്തിനായി പ്രാർത്ഥിച്ചൊരുങ്ങുകയുമായിരുന്നു അദ്ദേഹം. ദൈവഹിതം മനസ്സിലാക്കിയ നിമിഷം മുതൽ ദൈവത്തിന്റെ സ്വപ്നത്തിനായി തന്റെ ജീവിതത്തെ ഉഴിഞ്ഞുവെയ്ക്കുവാൻ മടികാട്ടിയില്ല. ത്യാഗമില്ലാതെ സ്നേഹമില്ലെന്നും ദൈവത്തെ കണ്ടെത്തുവാൻ നിസ്വാർത്ഥമായ, ത്യാഗോജ്ജ്വലമായ സമർപ്പണം ആവശ്യമാണെന്നും അദ്ദേഹം നമ്മെ പഠിപ്പിക്കുന്നു. എന്നെ സന്തോഷിപ്പിക്കുന്നതും, എനിക്കു മാത്രം സുഖദായകമെന്നതും അന്വേഷിച്ചലയുന്ന ആ മനോഭാവത്തിനുമുന്നിൽ, ഒരു സമൂഹത്തിന്റെ നടുവിൽ ദൈവത്തിൽ മാത്രമാണ് ആനന്ദത്തിന്റെ പൂർണ്ണതയെന്നും ദൈവം മാത്രമാണ് നമുക്ക് മതിയായവൻ എന്നും ആവർത്തിച്ചോർമ്മിപ്പിക്കുന്നതാണ് ആ പുണ്യപിതാവിന്റെ ജീവിതം.

യേശുക്രിസ്തുവിന്റെ മനോഭാവം നമുക്കുമുണ്ടാകട്ടെയെന്ന് പൗലോസ് ആശംസിക്കുന്നു (ഫിലിപ്പി. 2:5). താൻ ദൈവത്തിന്റെ രൂപത്തിലായിരിക്കെ ദൈവമായുള്ള സമാനത നിലനിറുത്തേണ്ടുന്ന കാര്യമായി പരിഗണിക്കാതെ തന്നെ തന്നെ എന്നെ ശൂന്യനാക്കി ദാസന്റെ രൂപം സ്വീകരിച്ചു. മനുഷ്യന്റെ സാദൃശ്യത്തിൽ ആയിത്തീർന്ന്, ആ കൃതിയിൽ മനുഷ്യനെപോലെ കാണപ്പെട്ട യേശുവിന്റെ മനോഭാവം. ഏതിനെയും നീതികരിക്കുകയും, ഏറ്റവും ചെറിയതു ചെയ്തു ഏറ്റവും വലിയതിനെ ആർജ്ജിക്കുകയും ചെയ്യുവാൻ വെമ്പൽ കൊള്ളുകയും ചെയ്യുന്ന ആർത്തിയുടെ, അത്യാഗ്രഹത്തിന്റെ കാലഘട്ടത്തിൽ ശൂന്യവൽക്കരണം ദൈവത്തെ കണ്ടെത്തുവാൻ അനിവാര്യമാണെന്ന് മനുഷ്യാവതാരം, പുൽക്കൂട്ടിൽ നമ്മെ മാടിവിളിക്കുന്ന ഉണ്ണിയീശോ നമ്മെ ഓർമ്മിപ്പിക്കുന്നു.

വിലപിക്കുകയും ഇന്നലെകളെക്കുറിച്ച് അതിരറ്റു വിലപിക്കുകയും നാളെയെക്കുറിച്ചധികം ചിന്തിച്ചു വിവശരാവുകയും ചെയ്യുന്ന പ്രവണത മനുഷ്യരിലധികമാണ്. നമ്മിലേക്ക് അനുനിമിഷം ആഴ്ന്നിറങ്ങുമ്പോൾ ആഗ്രഹിക്കുന്ന രക്ഷകനെ ഇന്നലെകളിൽ കണ്ടെത്തിയില്ലെന്നു പരിതപിക്കുന്നതും നാളെ കണ്ടെത്താമെന്നു സമാധാനിക്കുന്നതും അതിന്റെ ഭാഗം തന്നെയാണ്. അപ്പോസ്തോലൻ ഓർമ്മിപ്പിക്കുന്നു: "യേശുക്രിസ്തു ഇന്നലെയും, ഇന്നും, എന്നും ഒരേ ആൾ തന്നെയാണ്" (ഹെബ്രായർ 13:8) രക്ഷകനെ കണ്ടെത്തുന്നത് ഇന്നിന്റെ പശ്ചാത്തലത്തിലാണ്. ദൈവമനുഷ്യസമാഗമം സാധിതമാകുന്നതും ഇന്നാണ്. ധാരാളം ഉദാഹരണങ്ങൾ ചർച്ച ചെയ്യപ്പെട്ടു. അവയിലേക്കുയരുവാൻ നമുക്കും ലഭിച്ചിരിക്കുന്നു വിലയേറിയ സന്ദർഭങ്ങൾ. വ്യത്യസ്ഥ സാഹചര്യങ്ങൾ തനിക്കായി ജീവിക്കുന്ന സക്രാരികളാകുവാനുള്ള വിളി ഇന്നും തുടരുന്നു. ഇമ്പകരമായ ആ ക്ഷണം നാം സ്വീകരിക്കുമെങ്കിൽ, അതനുസരിച്ച് പ്രത്യുത്തരിക്കുമെങ്കിൽ നാമും അവനെ നമ്മുടെ ജീവിതത്തിൽ കണ്ടെത്തും. അങ്ങനെ അനുഗ്രഹീതരാകും. അന്വേഷിച്ചലയാതെ രക്ഷയുടെ ആനന്ദമനുഭവിച്ച് സാഫല്യമടഞ്ഞ് ശിമയോനോടൊപ്പം പ്രഘോഷിക്കും. "സകലജനതകൾക്കു വേണ്ടി അങ്ങ് ഒരുക്കിയിരിക്കുന്ന രക്ഷ എന്റെ കണ്ണുകൾ കണ്ടുകഴിഞ്ഞു" (ലൂക്കാ. 2:31).



## ക്രിസ്തുമസ് സല്ലാപം

**മഞ്ഞണിഞ്ഞ രാവുകൾ
പുൽക്കൂട്ടിലെ മിഴി തുറന്ന ഉണ്ണിയേശു
കണ്ണു ചിമ്മി പാട്ടു പാടുന്ന കരോൾ ഗായകർ
കേക്കും ക്രിസ്മസ് ട്രീയും
നക്ഷത്ര വെളിച്ചവും എല്ലാം മധുരിക്കുന്ന
ഓർമ്മകളാണ് സമ്മാനിച്ചത്. ഓർമ്മകൾക്കിടയിൽ
മനസ്സിൽ പച്ചപ്പിന്റെ തുരുത്തുകളായി
ഗൃഹാതുരത്വം വിളിച്ചോതുന്ന ചില സന്തോഷ
നിമിഷങ്ങളും അർത്ഥവത്തായ ചിന്തകളും
തിളങ്ങി നിൽക്കുന്ന നക്ഷത്രം വിളിച്ചു
പറയുന്ന പ്രതീക്ഷകളും ഇവിടെ പങ്കു വയ്ക്കപ്പെടുന്നു.**

**പ്രശസ്ത പിന്നണി ഗായകൻ ജി. വേണുഗോപാൽ
യുവ നിയമ സഭാ സാമാജികരായ കെ.എസ്. ശബരീനാഥൻ, ഐ.ബി. സതീഷ്
മാധ്യമ പ്രവർത്തകരായ നിഷാ ജെബി, രാജു മാത്യു, ഫാ. മാത്യു ചാർത്താകുഴിയിൽ
എന്നിവർ ആശയങ്ങളും പ്രതീക്ഷകളും അനുഭവങ്ങളും പങ്കു വയ്ക്കുന്നു.**












# നന്മകൾ നൽകിയ മധുരമുള്ള ക്രിസ്തുമസ്



ജി. വേണുഗോപാൽ

ക്രിസ്തുമസ് എനിക്കു മധുരിക്കുന്ന ഓർമ്മകളാണ് നൽകുന്നത്. അന്ന് നാട്ടിൽ ഇന്നു കാണുന്നതുപോലെ ബേക്കറികളില്ല. എന്റെ അയൽക്കാരൻ ജോൺസൺ വീട്ടിലുണ്ടാക്കിയ കേക്ക് ക്രിസ്തുമസിന് ഞങ്ങൾക്ക് തരും. പ്രൈമറി സ്കൂൾ കാലം കാർമൽ സ്കൂളിലായിരുന്നു. ക്രിസ്തുമസ് ദിവസങ്ങൾ സ്കൂളിൽ ആഹ്ലാദത്തിന്റെ ദിവസങ്ങളായിരുന്നു. ആ ദിവസങ്ങളിൽ തന്നെയാണ് കാർമലിലെ മദറിന്റെ ഫീസ്റ്റും. സമ്മാന കൂപ്പണുകൾ, പുൽക്കൂട്ടിൽ കിടക്കുന്ന ഉണ്ണയേശു, മിഴി ചിമ്മാതെ തൂങ്ങിക്കിടക്കുന്ന മാലാഖമാർ, സമ്മാനങ്ങളുമായി വന്നു നിൽക്കുന്ന ജ്ഞാനികൾ, ഇതെല്ലാം മനസ്സിൽ മായാതെ നിൽക്കുന്നു. സംഗീതം ക്രിസ്തുമസിന്റെ ഒഴിച്ചുകൂട്ടാൻ ആവാത്ത ഒരു ഭാഗമായിരുന്നു. ഞങ്ങൾ കുട്ടികൾ കരോൾ ഗ്രൂപ്പിൽ പാടുമായിരുന്നു. കത്തി നിൽക്കുന്ന നക്ഷത്ര വിളക്കുകളും, മനോഹരമായ കരോൾ ഗാനങ്ങളും, മധുരമുള്ള കേക്കും അങ്ങനെ ക്രിസ്തുമസ് എല്ലാവർക്കും എന്ന പോലെ എനിക്കും ആനന്ദത്തിന്റെ ദിനങ്ങളായിരുന്നു. കണ്ണുകളിലേക്ക് തുളച്ചു കയറുന്ന നക്ഷത്ര വിളക്കുകളുടെ പ്രകാശം പ്രത്യാശയുടെ പൊൻ കിരണങ്ങളായിരുന്നു. സൂര്യൻ അസ്തമിക്കുമ്പോൾ ഓരോ വീട്ടിലും മിന്നി നിൽക്കുന്ന സ്നേഹത്തിന്റെ നക്ഷത്രങ്ങൾ പ്രസരിപ്പിച്ചത് ആനന്ദവും സമാധാനവുമായിരുന്നു.

യേശുവിന്റെ ജീവിതം വേദനാജനകമാകുമ്പോഴും അത് ആത്മാവിനെ പ്രചോദിപ്പിക്കുന്ന ഒന്നാണ്. ആ വേദനയും ത്യാഗവും മാനവരാശിക്കു മുഴുവനും വേണ്ടിയാണ്. കുരിശിലെ വേദനയുടെ പാരമ്യത്തിൽ ആയിരിക്കുമ്പോഴും യേശു തന്നോട് ഇതു ചെയ്തവരോട് ക്ഷമിക്കണമേയെന്നാണ് പ്രാർത്ഥിക്കുന്നത്. ക്രിസ്തുമസ് യേശുവിന്റെ ജനനത്തിന്റെ ഉൽസവമാണ്. അടിച്ചമർത്തപ്പെട്ടവർക്കും ബന്ധിതർക്കും ഒരു പുതിയ വിശ്വാസത്തിന്റെ, മന്ത്രത്തിന്റെ ജനനമാണിത്.

എന്റെ കൗമാരത്തിലേക്ക് കടന്നപ്പോൾ എന്നെ യേശുവിന്റെ വാക്കുകൾ കൂടുതൽ ആകർഷിക്കുവാൻ തുടങ്ങി. ആകാശത്തിലെ പറവകളെ നോക്കുവിൻ. അവ വിതക്കുന്നില്ല കൊയ്യുന്നില്ല കളപ്പുരയിൽ ശേഖരിക്കുന്നുമില്ല. വയലിലെ ലില്ലികളെ നോക്കുവിൻ സോളമന്റെ സർവ്വ മഹത്വത്തേക്കാളും ഉപരിയായി ദൈവം അതിന് സൗന്ദര്യം നൽകിയിരിക്കുന്നു. ആത്മീയോപദേശങ്ങളിൽ എനിക്ക് ഏറ്റവും മനോഹരമായി തോന്നിയിട്ടുള്ള ഒന്നാണിത്. ദൈവത്തിൽ നിന്നുള്ളവർക്കു മാത്രമേ ഇങ്ങനെ കൃത്യമായി പറയുവാൻ കഴിയുകയുള്ളൂ. എന്നെ ഏറ്റവും അധികം ആകർഷിച്ച വാക്കുകൾ ദൈവരാജ്യം നിങ്ങളിലാണ് എന്നുള്ളതാണ്. ഭാരതീയ ചിന്തയിൽ സമാനമായ ഒരു വാക്യം ഉണ്ട്. ''അഹം ബ്രഹ്മാസ്മി''. വലിയ മനസ്സുകൾ ഒരു പോലെ ചിന്തിക്കുന്നു.



ഒരു കോളേജ് വിദ്യാർത്ഥിയെന്ന നിലയിൽ എന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്ന ദിനങ്ങളാണ് മാർ ഈവാനിയോസ് കോളേജിലേത്. എന്റെ കരിയറിൽ ഇങ്ങനെയൊക്കെ വളർന്നതിനു പിന്നിൽ കോളേജിലെ ഒരു വലിയ വൃന്ദം അധ്യാപകരാണ്. സ്വാതന്ത്ര്യത്തോടൊപ്പം ഉത്തരവാദിത്തത്തിന്റെ പാഠങ്ങളും പഠിപ്പിക്കുവാൻ അവർ എപ്പോഴും ശ്രദ്ധിച്ചിരുന്നു. നല്ല മനുഷ്യർ, ഉത്തരവാദിത്തമുള്ള പൗരന്മാർ, സ്നേഹിക്കുന്ന രക്ഷകർത്താക്കൾ ഇവരെയൊക്കെയാണ് അവരിൽ കാണുവാൻ കഴിഞ്ഞത്. ത്യാഗത്തിന്റെ മൂല്യബോധത്തിന്റെ സന്ദേശങ്ങൾ നൽകിയ "Murder in the Cathedral" എന്ന നാടകം രണ്ടാം വർഷ എം. എ ഇംഗ്ലീഷ് ക്ലാസിൽ പഠിപ്പിച്ചത് ഇന്നും ഓർക്കുന്നു.

ക്രിസ്തുമതം എനിക്ക് ലോകസമാധാനത്തിന്റെയും സാഹോദര്യത്തിന്റെയും മതമാണ്. "നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക". "ഒരുവൻ തന്റെ കണ്ണിലെ കരട് എടുത്തിട്ടുമതി മറ്റൊരാളുടെ കണ്ണിലെ തടിക്കഷണം എടുക്കുന്നത്". ഇത് ആരെയും വിധിക്കുവാൻ അനുവദിക്കുന്നില്ല. ക്രിസ്തുമതം ത്യാഗത്തെ കുറിച്ച് പറയുന്നു. ഒരുവൻ നിന്റെ ഒരു ചെകിട്ടത്ത് അടിച്ചാൽ മറ്റേ ചെകിടുകൂടി കാണിച്ചു കൊടുക്കുക. ലോകത്തിന്റെ അനേക കോണുകളിൽ യേശു പഠിപ്പിച്ച ഈ അടിസ്ഥാന കാര്യങ്ങളിൽ രൂപപ്പെട്ടവരും ലോകത്തിന് ദിശാബോധം നൽകിയവരും നിരവധിയാണ്.



# ഉപകാരസ്മരണ

കൃപാ മറിയം അജോയ്
കരമുണ്ടയ്ക്കൽ
പട്ടം






# സ്നേഹത്തിന്റെ കരോൾ ഗീതങ്ങൾ



ഐ.ബി. സതീഷ്. എം.എൽ.എ.

മനുഷ്യൻ മനോഹരമായ പദമാണെന്നത് കേവലമൊരു പ്രയോഗമല്ല. പ്രകൃതിയുടെ പ്രതിരൂപം തന്നെയാണ്. പ്രപഞ്ചതന്മാത്രയാണെന്ന് തന്നെ പറയാം. ആന്തരിക സംഘർഷങ്ങളിലൂടെ രൂപപ്പെടുകയും പരുവപ്പെടുകയും ചെയ്യുന്ന മനസ്സിന്റെ ആഴങ്ങളിപ്പോഴും അളക്കപ്പെട്ടിട്ടില്ല. അപ്പോഴും ഒന്നുറപ്പിക്കാം. അനന്തതയിൽ വിലയം ചെയ്യുന്ന ചരിത്രം-മനുഷ്യ മനസ്സിന്റെ നിഗൂഢ വൈചിത്രങ്ങളെ പ്രതിഫലിപ്പിക്കുന്നുണ്ട്.

മനുഷ്യനെന്ന സാമൂഹിക ജീവിയുടെ സംഘർഷഭരിതമായ ജീവിതയാത്രയുടെ ദർപ്പണം തന്നെയാണ് ബൈബിൾ. നന്മതിന്മകളിൽ നിന്നും അവയുടെ ഘർഷണങ്ങളിൽ നിന്നും ചിതറിത്തെറിക്കുന്ന പ്രതീക്ഷയാണതിൽ പ്രതിഫലിക്കുന്നത്. ത്യാഗമെന്നത് മാനവരാശിയുടെ പ്രയാണങ്ങൾക്കിടയിൽ അനിവാര്യ മാറ്റങ്ങൾക്കുള്ള ഉത്തോലകങ്ങളാണെന്ന് ഓർമ്മിപ്പിക്കുന്ന ഒരു ചിന്തയാണ് ക്രിസ്തുമസ്. പുൽക്കൂടുകളും തിളങ്ങുന്ന നക്ഷത്രങ്ങളും മഞ്ഞുപെയ്യുന്ന രാവുകളിലെ കരോൾ ഈണങ്ങളുമെല്ലാം ആ സത്യത്തെ തന്നെയാണ് പ്രഖ്യാപിക്കുന്നത്. മനുഷ്യരാശിയുടെതാണ്, മനുഷ്യന്റെതാണ് ക്രിസ്തുമസ് ഓർമ്മപ്പെടുത്തുന്ന ദർശനങ്ങളുടെ മഹിമ.

മതങ്ങളൊക്കെയും രൂപം കൊണ്ടകാലം ഏറെക്കുറെ സമാനമാണ്. സർവ്വമതങ്ങളും അവികസിതമായ അവസ്ഥയ്ക്കെതിരെയുള്ള സമരങ്ങൾ എന്ന നിലയ്ക്കാണ് പിറന്നത്. ആവിർഭവിച്ച കാലത്തെ അവസ്ഥകളുമായി പൊരുത്തപ്പെട്ടു പോകാൻ കഴിയുമായിരുന്നെങ്കിൽ മതങ്ങൾ രൂപം കൊള്ളുമായിരുന്നില്ല. മതി എന്നതിൽ നിന്നല്ല പോരാ എന്നതിൽ നിന്നാണ് മതങ്ങളൊക്കെയും ആദിയിൽ പൊട്ടിമുളച്ചത്.

കേരളത്തിലെയോ, ലോകത്തിലെയോ, സാമാന്യ ജനങ്ങളാരും തന്നെ സ്വന്തം ജാതിയോ, മതമോ, സമുദായമോ, ഒന്നും സ്വമേധയാ തെരഞ്ഞെടുക്കുന്നില്ല. ജനനം എന്ന യാദൃച്ഛികത നമ്മൾ ഓരോരുത്തരേയും ഓരോ പ്രത്യേക കള്ളികളിലാക്കി തരം തിരിക്കുകയാണ്. സ്വ സമുദായ മഹിമയിൽ അതിരുവിട്ടഹങ്കരിക്കുകയും അന്യ സമുദായങ്ങളോടും മതങ്ങളോടും പരമപുച്ഛമോ വിരോധമോ വച്ചു പുലർത്തുകയും ചെയ്യുന്ന പ്രവണത സമീപകാലത്ത് കൂടി വരികയാണ്. സ്വ സമുദായത്തെക്കുറിച്ചെന്ന പോലെ അന്യ സമുദായങ്ങളെക്കുറിച്ചും മതങ്ങളെക്കുറിച്ചും ശരിയായി പഠിക്കുക. തങ്ങളുൾപ്പെട്ട സമുദായത്തെ പ്രത്യേകിച്ചും മാറിയ കാലത്തിനനുസൃതമായി നവീകരിക്കാനും പുതിയ സാമൂഹ്യവും ശാസ്ത്രീയവുമായ മാറ്റങ്ങളും കണ്ടുപിടിത്തങ്ങളും ശരികളും ഉൾക്കൊള്ളാനും പ്രാപ്തമാക്കുകയെന്നത് ഏതൊരു മനുഷ്യനും മറന്നുപോകുന്ന പ്രാഥമിക കർത്തവ്യമാണ്. സമുദായ സ്പർദ്ധകൾ ഇല്ലാതാക്കാനും സഹവർത്തിത്വങ്ങൾ കഴിയുന്നത്ര മേഖലകളിലെല്ലാം രൂപപ്പെടുത്താനും ഇത്തരം ബോധപൂർവ്വമായ ഇടപെടലുകളിലൂടെ ഓരോ മതത്തേയും സമുദായത്തേയും പ്രാപ്തമാക്കും. ഇത്തരമൊരു അവസ്ഥ നമുക്ക് സമൂഹത്തിൽ വളർത്തിയെടുക്കേണ്ടതുണ്ട്. അത് കാലഘട്ടം നമ്മളോരോരുത്തരോടും ആവശ്യപ്പെടുന്നുണ്ട്. തീർച്ചയായും

ഇത്തരം പ്രവർത്തികളും ഇടപെടലുകളും കീഴടങ്ങലുകളുടെയും ഒത്തുതീർപ്പുകളുടെയും കള്ളിയിൽ വരുന്നില്ല. ഉയർന്ന വിശ്വ മാനവബോധത്തിന്റെ നിലവാരമായി ചരിത്രം നിശ്ചയമായും രേഖപ്പെടുത്തുന്ന മുന്നേറ്റങ്ങളാവും എന്നത് നിസ്സംശയമാണ്. സമൂഹത്തെയാകെ ബാധിക്കുന്ന മനുഷ്യൻ എന്ന സാമൂഹ്യജീവിയുടെ നിലനിൽപ്പിനെ ത്തന്നെ ബാധിക്കുന്ന പാരിസ്ഥിക വിഷയങ്ങളിലെ കടന്നുകയറ്റം, പ്രകൃതി പ്രതിഭാസങ്ങൾ, പുതിയ വിജ്ഞാന സമ്പാദനങ്ങൾ എന്നീ രംഗങ്ങളിലൊക്കെ യോജിച്ച പോരാട്ടങ്ങളുടെ പുത്തൻ സമരമുഖങ്ങൾ തുറക്കാനായാൽ അത് നാടിന്റെ നവീകരണത്തിനും എക്കാലത്തും ഇത്തരം ആവശ്യങ്ങളുയർത്തി - മനുഷ്യൻ - എന്ന പരിഗണന മാത്രമുന്നയിച്ച് നിരന്തര സമരപോരാട്ടങ്ങൾക്ക് നേതൃത്വമേകുന്ന നവോദ്ധാന പുരോഗമന പ്രസ്ഥാനങ്ങൾക്ക് ഉണർവ് പകരുന്ന തീരുമാനമാകുമെന്നത് തീർച്ചയാണ്.

കേരളത്തിന്റെ നവോദ്ധാന നായകരിൽ പ്രധാനിയായ ശ്രീ. നാരായണ ഗുരുവിന്റെ - ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന് - എന്ന സന്ദേശം ഏക ദൈവ വിശ്വാസത്തിലധിഷ്ഠിതമായി എല്ലാ മനുഷ്യരേയും തുല്ല്യരായി കാണാനുള്ള ആഹ്വാനമാണ്. തത്വത്തിൽ ക്രിസ്തുദർശനങ്ങൾ സഞ്ചരിക്കുന്നത് ഏകദൈവ വിശ്വാസത്തിലൂന്നി വിവേചനങ്ങളെ ചെറുക്കുന്ന ഈ പാതയിലൂടെയാണ്. മനുഷ്യരെ ഒന്നായി കാണാനാണ് ക്രിസ്തുമത പ്രബോധനങ്ങൾ ലക്ഷ്യം വയ്ക്കുന്നത്.

സഹോദരനോട് നിസ്സാരാ എന്നുപറഞ്ഞാൽ
ന്യായാധിപസഭയുടെ മുൻപിൽ നിൽക്കേണ്ടി വരും
മൂഢാ എന്നുപറഞ്ഞാലോ അഗ്നി നരകത്തിന്
യോഗ്യനാകും

*(മത്തായി സുവിശേഷം അധ്യായം-അഞ്ച്)*

പീഡനങ്ങൾ അനുഭവിക്കുന്നവർക്കും അദ്ധ്വാനിക്കുന്ന തൊഴിലാളികൾക്കും ദരിദ്രർക്കും നിരാലംബർക്കും ആശ്രയമാകുന്നൊരു സാമൂഹിക ക്രമമാണ് യേശു ആഗ്രഹിച്ചത്.

സമൂഹത്തിന്റെ മനഃസാക്ഷിയിലേയ്ക്ക് സേവന തല്പരതാ മനോഭാവവും അന്യനെ ഹൃദയം കൊണ്ട് സ്നേഹിക്കുവാനുള്ള ആഹ്വാനവും ഭൂമിയിലെ മനുഷ്യരെല്ലാം ദൈവതുല്ല്യരാണെന്ന സന്ദേശവും ഈ വാക്കുകളിൽ പ്രതിധ്വനിക്കുന്നു.

ദുർബലർക്കും അനാഥർക്കും നീതി നല്കുക
പീഡിതരുടെയും അഗതികളുടെയും
അവകാശം സംരക്ഷിക്കുക
ദുഷ്ടരുടെ കയ്യിൽ നിന്ന് അവരെ രക്ഷിക്കുക.

*(സങ്കീർത്തനം 82.34)*

എല്ലാവരും എല്ലാവരുടെയും ക്ഷേമം മാത്രം ലക്ഷ്യമാക്കുന്ന ഒരു ലോക ക്രമമായിരുന്നു യേശു ക്രിസ്തു വിഭാവനം ചെയ്തത്. നമ്മെപ്പോലെ മറ്റുള്ളവരേയും സ്നേഹിക്കാനാകുന്ന, മനുഷ്യർക്കിടയിൽ തുല്ല്യതയും സഹവർത്തിത്വവും പുലരുന്ന സമൂഹ സൃഷ്ടി സോഷ്യലിസ്റ്റ് വ്യവസ്ഥയിൽ മാത്രമായിരിക്കും പ്രാവർത്തികമാകുന്നത്. ക്രിസ്തു മത ദർശനങ്ങളും നവോദ്ധാന പുരോഗമന പ്രസ്ഥാനങ്ങളും യോജിപ്പിലെത്തുന്നത് ഈ പാതയിലാണ്.

നന്മയേയും തിന്മയേയും പറ്റിയുള്ള പരിശോധന
സമൂഹത്തിലെ പ്രയോഗത്തിലാണ്.

*(ലൂക്കോസ് 16.19-31)*

ഫലങ്ങൾ കൊണ്ട് തിരിച്ചറിയാം
നല്ല വൃക്ഷങ്ങളിൽ നല്ല ഫലമുണ്ടാകും
ചീത്ത വൃക്ഷങ്ങളിൽ ചീത്ത ഫലവും

*(മത്തായി 7. 16-18 )*

യേശു ക്രിസ്തു സമൂഹത്തെ സന്നദ്ധമാക്കിയത് ഇങ്ങനെയുള്ള പ്രവർത്തനങ്ങൾക്കാണ്. പ്രവർത്തിയാണ് എല്ലാം. വാഗ്ദാനങ്ങളും, പദവികളും, പ്രഖ്യാപനങ്ങളും ഒന്നും പ്രസക്തമല്ല. ഓരോ മനുഷ്യനും വിലയിരുത്തപ്പെടുന്നത് പ്രവർത്തികൊണ്ടാണ്. പ്രസംഗം കൊണ്ടല്ല. ഏകലോകം എന്ന ആശയം ദർശിക്കാനാകുന്ന ഒട്ടേറെ സന്ദർഭങ്ങൾ ബൈബിളിൽ ദർശിക്കാനാകും. യേശു ജനിച്ചതറിഞ്ഞ് വിദ്വാൻമാർ എത്തുന്ന ഭാഗത്ത് ദേശീയാതീത സ്വീകാര്യതയെയാണ് സൂചിപ്പിക്കുന്നത്. വേശ്യാസ്തീയെ കല്ലെറിയുന്നതിന് യേശുവിനോട് അഭിപ്രായമാരാഞ്ഞപ്പോൾ നിങ്ങളിൽ പാപം ചെയ്യാത്തവർ കല്ലെറിയട്ടെ എന്ന വാക്കുകൾ സമൂഹത്തിന്റെ മനഃശ്ശാസ്ത്രം സൂഷ്മമായി സ്ഫുടം ചെയ്തതിൽ നിന്നുരിത്തിരിഞ്ഞതായിരുന്നു.

ആഘോഷങ്ങൾ മധുരസ്മരണകളാണ്. വീണ്ടും മഞ്ഞണിഞ്ഞ രാവുകളിൽ സ്നേഹത്തിന്റെ കരോൾ ഗീതങ്ങളുണരുമ്പോൾ നന്മയിലേയ്ക്കുള്ള യാത്രയ്ക്ക് മാനവരൊന്നാകെ മനസ്സുകൊണ്ടുണരുന്ന നാളുകളുടെ പ്രതീക്ഷ നമുക്ക് പങ്കുവയ്ക്കാം.



ക്രിസ്തുമസ് സല്ലാപം

# അഭയാർത്ഥി ക്യാമ്പുകളിൽ പിറക്കുന്ന ഉണ്ണിയേശു



**നിഷാ ജെബി**
ചീഫ് ന്യൂസ് പ്രൊഡ്യൂസർ,
മനോരമ ന്യൂസ്

ഗുൽമെഹക് എവിടെയാണ്? നാലു വർഷത്തെ കാത്തിരിപ്പിനുശേഷമുണ്ടായ കൺമണിയുമായി ജന്മനാട്ടിൽ ക്രിസ്മസ് ആഘോഷത്തിനൊരുങ്ങുകയാവുമോ? അതോ ഉണ്ണിയേശുവിന്റെ ജീവൻ രക്ഷിക്കാൻ പലായനം ചെയ്ത കന്യാമേരിയെപ്പോലെ ജന്മനാടുപേക്ഷിച്ച് ഓടിപ്പോയോ? അതുമല്ലെങ്കിൽ അവർ ഭയപ്പെട്ടതുപോലെ കറാച്ചിയിലെ ദൈവാലയത്തിൽ ഒരു പ്രാർത്ഥനക്കിടയിൽ അപ്രതീക്ഷിതമായെത്തിയ ചാവേർ എല്ലാ സ്വപ്നങ്ങളും തല്ലിക്കെടുത്തിയോ? ഈ ക്രിസ്മസ് കാലത്ത് ഗുല്ലിനെക്കുറിച്ചാണ് എന്റെ ചിന്ത. ക്രിസ്ത്യാനിയായതിന്റെ പേരിൽ പീഡനമനുഭവിക്കുന്ന ലോകമെമ്പാടുമുള്ള കോടിക്കണക്കിന് പേരിൽ ഒരാളാണ് എന്റെ പാക്കിസ്ഥാനി സുഹൃത്ത് ഗുൽമെഹക്. 2000 വർഷങ്ങൾക്കിപ്പുറവും പൊന്നോമനകളുടെ ജീവൻ രക്ഷിക്കാൻ അമ്മമാർ ജന്മനാട്ടിൽ നിന്ന് പലായനം ചെയ്യുന്ന കാലത്താണ് ക്രിസ്മസ് എത്തുന്നത്. ക്രിസ്ത്യാനികൾ മാത്രമല്ല, ഏതെങ്കിലും ഒരു പ്രത്യേക മതത്തിന്റെ ഭാഗമാവുകയോ അല്ലാതാവുകയോ ചെയ്തതിന്റെ പേരിൽ ജന്മാവകാശങ്ങളും പൗരാവകാശങ്ങളും നിഷേധിക്കപ്പെടുന്ന നിരപരാധികൾ. ഐലൻ കുർദിയെ നാം മറന്നിട്ടില്ല. യൂറോപ്പിലെ കുടിയേറ്റപ്രശ്ന രൂക്ഷതയുടെ നേർ ചിത്രമായി കടൽതീരത്ത് മരിച്ചുകിടന്ന പിഞ്ചുബാലൻ. ഹേറോദോസിന്റെ ക്രൂരതയിൽ ജീവൻ നഷ്ടമായ ആയിരക്കണക്കിന് കുഞ്ഞുങ്ങളുടെ പ്രതിനിധി തന്നെയാണ്. ഗ്രീസിലേക്കുള്ള കുടിയേറ്റ ബോട്ടുമുങ്ങി കടലിൽ ജീവൻ പൊലിഞ്ഞ മൂന്നു വയസ്സുകാരൻ ഐലൻ കുർദിയും സഹോദരൻ ഗാലിബും മാതാവ് റിഹാനയും ആധുനിക ഹേറോദോസുമാരുടെ അധികാരകൊതിയുടെ ബലിയാടുകളാണ്. മതാധിഷ്ഠിതമായ പുതിയ രാഷ്ട്രത്തിന്റെ പേരിൽ നടത്തിയ കൂട്ടക്കുരുതികളും നശീകരണ പ്രക്രിയകളും തുടർന്നുള്ള കൂട്ട പലായനങ്ങളും അഭയം തേടലും എല്ലാം മനുഷ്യ മനഃസാക്ഷിയെ നൊമ്പരപ്പെടുത്തുന്നു. പ്രതീക്ഷയുടെയും ദൈവസ്നേഹത്തിന്റെയും സന്ദേശവുമായി ക്രിസ്മസ് എത്തുമ്പോൾ ആ മനുഷ്യർക്കൊപ്പമാവണം നമ്മുടെ മനസ്സുകൾ. മതേതര ജനാധിപത്യ രാഷ്ട്രം കൽപ്പിച്ചു തരുന്ന സുരക്ഷിതത്വത്തിൽ ആഘോഷങ്ങളിൽ മുഴുകുന്ന നാം പലപ്പോഴും ആ വേദനയുടെ ആഴം മനസ്സിലാക്കുന്നില്ല. ലോകത്തിന്റെ പാപങ്ങൾ നീക്കാൻ അവതരിച്ച മനുഷ്യപുത്രൻ ജാതിയോ മതമോ നോക്കാതെ മനുഷ്യരെ സ്നേഹിച്ചു. നല്ല സമരിയാക്കാരന്റെ ഉപമയിലൂടെ അദ്ദേഹം പറഞ്ഞുവച്ചതും ഈ മതാതീത ചിന്ത തന്നെ. ജാതിയോ മതമോ അല്ല മറിച്ച് സഹജീവിയോടുള്ള കരുണയും സ്നേഹവുമാണ് വലുതെന്ന് ക്രിസ്തു പഠിപ്പിക്കുന്നു. താഴ്ന്ന ജാതിക്കാരി സ്ത്രീയുടെ കയ്യിൽ നിന്ന് വെള്ളം വാങ്ങിക്കുടിക്കുമ്പോഴും സാബത്ത് നിയമങ്ങൾ ലംഘിക്കുമ്പോളും മതേതരത്വത്തിന്റെ വലിയ സന്ദേശമാണ് യേശുദേവൻ പങ്കുവച്ചത്. ബൈബിൾ പറയുന്നു, ഗ്രീക്കുകാരനെന്നോ, യഹൂദനെന്നോ, പരിച്ഛേദിതനെന്നോ, അപരിച്ഛേദിതനെന്നോ, അപരിഷ്കൃതനെന്നോ, അടിമയെന്നോ, സ്വതന്ത്രനെന്നോ വ്യത്യാസം ഇല്ല. പിന്നെയോ ക്രിസ്തു എല്ലാമാണ്, എല്ലാവരിലുമാണ്. ക്രിസ്തു പഠിപ്പിച്ച ഈ സ്നേഹത്തിന്റെ മാതൃകയാണ് ഫ്രാൻസിസ് മാർപാപ്പയും കാണിച്ചു തരുന്നത്. ജന്മനാട്ടിലെ പീഡനങ്ങൾ മൂലം മധ്യപൂർവ്വദേശത്തു നിന്ന് പലായനം ചെയ്ത ലക്ഷക്കണക്കിന് മനുഷ്യർക്കായി വാതിൽ തുറക്കാൻ ആദ്യം ആഹ്വാനം ചെയ്തത് ഫ്രാൻസിസ് മാർപാപ്പയാണ്. നല്ലൊരു ശതമാനം അഭയാർത്ഥികളും മുസ്ലീങ്ങളാണെന്നോർക്കുക. ഇസ്ലാമിക രാജ്യങ്ങളെക്കാൾ മുന്നെ വത്തിക്കാൻ അവർക്കായി വാതിൽ തുറന്നത് ക്രിസ്തുസ്നേഹത്തിന്റെ നേർക്കാഴ്ചയായി. എന്നാൽ ലോകത്ത് ഏറ്റവും ശക്തമായ ക്രൈസ്തവരാജ്യം തിരഞ്ഞെടുപ്പിലെടുത്ത രാഷ്ട്രീയ നിലപാട് ആശങ്കപ്പെടുത്തുന്നതാണ്. തിരഞ്ഞെടുപ്പ് കഴിഞ്ഞ ശേഷമുള്ള ഞായറാഴ്ച, അമേരിക്കയിലെ കുടിയേറ്റ ഭൂരിപക്ഷ മേഖലയിലെ പള്ളികളിൽ ഭീതിപരത്തുന്ന പോസ്റ്ററുകൾ പ്രത്യക്ഷപ്പെട്ടു. വെള്ളക്കാരുടെ അമേരിക്ക. കുടിയേറ്റക്കാരുടെ നാളുകൾ എണ്ണപ്പെട്ടു എന്നാണ് ഉള്ളടക്കം. ഈ വർണവിദ്വേഷവും

വംശവെറിയും ലോകത്തെയാകെ നശിപ്പിക്കാൻ പോന്ന വയാണ്. കോളേജ് കാന്റീനിൽ, എന്തിന് പോലീസ് ട്രയിനിംഗ് കോളേജിൽ പോലും ബിഫ് വിളമ്പാൻ പാടില്ല എന്ന നിബന്ധനകൾ വരുമ്പോൾ ഇതേ സങ്കുചിത മനോഭാവമാണ് പ്രതിഫലിക്കുന്നത്. ലോകത്ത് ഏറ്റവും ശക്തമായ രണ്ട് ജനാധിപത്യ രാജ്യങ്ങൾ, ഇന്ത്യയും അമേരിക്കയും. മനുഷ്യാവകാശങ്ങൾക്ക് വലിയ വില നൽകുന്നവരെന്ന് അറിയപ്പെടുന്നവ. മനുഷ്യനെ മതത്തിന്റെ പേരിൽ ഭിന്നിപ്പിക്കാൻ തുടങ്ങിയാൽ മനുഷ്യരാശിക്കാകെത്തന്നെ അത് വെല്ലുവിളിയാണ്. വീണ്ടും ഗുൽമെഹക്കിലേക്ക്.......... അതിർത്തിക്ക് തൊട്ടപ്പുറത്ത്, പാകിസ്ഥാനിൽ ഗുൽ അടക്കമുള്ള ക്രിസ്ത്യാനികൾ ഇന്നും തീണ്ടലും തൊടീലും പോലുള്ള അനാചാരങ്ങൾക്ക് ഇരയാകുന്നു. നിയന്ത്രണരേഖക്കിപ്പുറം ജാതിമതഭേതമില്ലാതെ ഭാരതീയർ പിറവിത്തിരുന്നാൾ ആഘോഷിക്കുമ്പോൾ പാതിരാ കുർബാനയിൽ പോലും ഭയന്ന് വിറച്ച് ഒരുകൂട്ടം മനുഷ്യർ. ഡമാസ്കസിലും അലപ്പോയിലും മൊസൂളിലും കറാച്ചിയിലും ക്രിസ്ത്യൻ ദൈവാലയങ്ങൾ തച്ചുടക്കുമ്പോൾ ഫ്രാൻസിൽ പുരോഹിതർ അൾത്താരയിൽ രക്തസാക്ഷികളാവുമ്പോൾ ഇങ്ങ് കേരളത്തിൽ ഒരു ആശങ്കയുമില്ലാതെ ആഘോഷം പൊടിപൊടിക്കും. അത് ഈ നാട്ടിലെ ഹിന്ദുവിന്റെയും മുസ്ലിമിന്റെയും വിശാല ഹൃദയത്തിന്റെ സംരക്ഷണയിലാണെന്നതും മറക്കരുത്. മതേതര മൂല്യങ്ങൾ സംരക്ഷിക്കുന്നതിൽ എന്നും മുൻകൈ എടുത്തിട്ടുള്ളവരാണ് ഭാരതത്തിലെ ക്രിസ്ത്യാനികളും. ഈ നാടിന്റെ സംസ്കാരവും മൂല്യങ്ങളുമെല്ലാം ജീവിതത്തിന്റെ ഭാഗമാക്കിയവർ. ഈ കഴിഞ്ഞ ഓണക്കാലത്ത് കേരളത്തിൽ ഞായറാഴ്ച കുർബാനക്ക് ശേഷം ദൈവാലയങ്കണത്തിൽ നടന്ന തിരുവാതിരക്കളിയും ഓണസദ്യയുമെല്ലാം വിദേശികളടക്കമുള്ളവർ കൗതുകത്തോടെയും അഭിമാനത്തോടെയും നോക്കി നിൽക്കുന്നത് കാണാമായിരുന്നു. പെസഹാ വ്യാഴം നാളിൽ ആലപ്പുഴ ജില്ലയിലെ ഒരു ദൈവാലയത്തിൽ ഹിന്ദുമത വിശ്വാസിയായ വീട്ടമ്മയുടെയും കാൽകഴുകൽ ശുശ്രൂഷ നടത്തി. മതേതര ചിന്തകളുടെ ഇത്ര വലിയ മാതൃക മറ്റെവിടെ കാണാനാകും? ദൈവാലയ തിരുന്നാളുകളുടെ നടത്തിപ്പിന് അമ്പലക്കമ്മിറ്റിയും മഹല്ല് കമ്മിറ്റിയും കയ്യും മെയ്യും മറന്നിറങ്ങുന്ന മറ്റേതു നാടുണ്ട്? അതാണ് ഇന്ത്യ, അതാണ് നമ്മുടെ കരുത്ത്. ഈ മതേതര മൂല്യങ്ങൾ നിധി പോലെ കാക്കുമെന്നാകട്ടെ ഈ ക്രിസ്മസ് കാലത്തെ നമ്മുടെ പ്രതിജ്ഞ. മതത്തിന്റെ പേരിൽ മനുഷ്യരെ പീഡിപ്പിക്കുന്ന നാട്ടിൽ ഉണ്ണിയേശു പിറക്കില്ല. സന്മനസ്സുള്ള മനുഷ്യരുടെ കൂട്ടായ്മക്കേ ഭൂമിയിൽ സമാധാനം ഉറപ്പാക്കാനാവൂ...



ഗുഡ്ഗാവ് രൂപതയിൽ വെസ്റ്റ് ഡൽഹി ഇടവകാംഗം ശ്രീ. ബാബു ഫിലിപ്പിന് മാർപാപ്പയുടെ പ്രത്യേക ബഹുമതി അപ്പസ്തോലിക് നുൺഷ്യോ ആർച്ചു ബിഷപ്പ് സാൽവത്തോരെ പെനാക്കിയോ തിരുമേനി സമ്മാനിക്കുന്നു.




## സർവോദയ വിദ്യാലയത്തിന് "ISO 9001-2015 സർട്ടിഫിക്കേഷൻ"

നാലാഞ്ചിറ: ഓസ്ട്രേലിയയുടെയും ന്യൂസിലാന്റിന്റെയും ജോയിന്റ് അക്രഡിറ്റേഷൻ സിസ്റ്റത്തിനോട് അനുബന്ധിച്ചുള്ള ISO 9001-2015, സർവോദയ വിദ്യാലയത്തിന് ലഭിക്കുകയുണ്ടായി.

ISO യുടെ സ്വതന്ത്ര ഓഡിറ്റർ ആയ ശ്രീ. ആന്റണി സേവ്യർ ഈ സർട്ടിഫിക്കറ്റ് സർവോദയ വിദ്യാലയത്തിന്റെ പ്രിൻസിപ്പലായ ഫാ. ജോർജ്ജ് മാത്യു കരൂരിന് നൽകുകയുണ്ടായി. പ്രസ്തുത ചടങ്ങിൽ സ്കൂൾ മാനേജർ ഫാ. ആന്റണിരാജും, സ്കൂൾ ആനിമേറ്റേഴ്സും മറ്റു വിദ്യാർഥികളും പങ്കെടുത്തു.



ക്രിസ്തുമസ് സല്ലാപം



# നന്മയുടെ പിറവിദിനം ക്രിസ്തുമസ്

കെ. എസ്. ശബരീനാഥൻ എം. എൽ. എ

ക്രിസ്തുമസ് ദിവസം എനിക്ക് നന്മയുടെയും സ്നേഹത്തിന്റെയും പ്രത്യാശയുടെയും ദിനമാണ്. മഞ്ഞു നിറഞ്ഞ ഡിസംബറിലെ പ്രകൃതിയും നക്ഷത്ര വിളക്കുകളും കരോൾ ഗാനങ്ങളും ഇടകലർന്ന് മനസ്സിനെയും ശരീരത്തെയും കളിപ്പിക്കുന്ന നന്മയുടെ ദിനം.....

ഓർമ്മ വെച്ച കാലം മുതലുള്ള ഓരോ ക്രിസ്തുമസും എന്റെ മനസ്സിലുണ്ട്. മാറിമാറിത്താമസിച്ച വാടക വീടുകളിലായാലും ഔദ്യോഗിക വസതികളിലായാലും സ്വന്തം വീടായാലും ഡിസംബർ എത്തുമ്പോൾ തന്നെ ഭംഗിയുള്ള നക്ഷത്രവിളക്കുകൾ തൂക്കുന്നത് ഒരു നിഷ്ട പോലെ പിന്തുടരുന്ന എന്റെ അച്ഛൻ... പുതുവർഷം വന്നു പോയിക്കഴിഞ്ഞേ ആ നക്ഷത്ര വിളക്കുകളെ ഞങ്ങൾ പിൻവലിച്ചിരുന്നുള്ളൂ.

പല നിറത്തിലും മണത്തിലുമുള്ള രുചിയുത്സവം കൂടിയാണ് എനിക്ക് ക്രിസ്തുമസ്. കിട്ടുന്ന കേക്കുകൾ കഴിച്ചും, മറ്റുള്ളവർക്ക് കൊടുത്തും വീട്ടിനുള്ളിൽ ക്രിസ്തുമസ് കാലം നിറയുന്നത് ചെറുപ്പം മുതലേ ഞാൻ കാണുന്ന കാഴ്ചയാണ്. നക്ഷത്ര വിളക്കിന്റെ പ്രകാശവും കേക്കിന്റെ രുചിയും കൈവിട്ട ഒരു ക്രിസ്തുമസേ എന്റെ മനസ്സിലുള്ളൂ – 2015.

ശബരിമലയിലും ഗുരുവായൂരും പ്രാർത്ഥിക്കുന്ന അതേ ഭക്തിയോടെ വേളാങ്കണ്ണിയിലും വെട്ടുകാടും നാഗൂരും ബീമാപള്ളിയിലും പോയി പ്രാർത്ഥിക്കാൻ ശീലിപ്പിച്ചത് അച്ഛനാണ്. ക്രിസ്തുമസ്സും എന്റേതു കൂടിയാണെന്ന അറിവ് എന്നിലേയ്ക്ക് ആദ്യം പകർന്നത്...

അന്യമത വിഭാഗത്തിൽ ജനിച്ചിട്ടും അത്തരം ഒരു വിവേചനവും അനുഭവിക്കാതെ എന്നെ വളർത്തിയ ലയോള സ്കൂളും അതിനുള്ളിലെ ചാപ്പലും അവിടത്തെ അച്ചന്മാരും അധ്യാപകരും കൂട്ടുകാരും യേശു എന്റേത് കൂടിയാണെന്ന ബോധം കൂടുതൽ ഉറപ്പിച്ചു... എന്നെ രൂപപ്പെടുത്തിയതിൽ ലയോളയുടെ ഈ അന്തരീക്ഷത്തിലുള്ള സ്വാധീനം വളരെയധികമാണ്...

ചെറു പ്രായത്തിൽ കേട്ട ബൈബിൾക്കഥകളിലൂടെയാണ് ഞാനാദ്യം യേശുവിനെ കേട്ടത്. അറിഞ്ഞത്! കാറ്റിനെയും കടലിനെയും ശാസിച്ചു ശാന്തനാക്കുന്ന, വെള്ളത്തെ വീഞ്ഞാക്കുന്ന, രോഗിയെ സൗഖ്യപ്പെടുത്തുന്ന അത്ഭുതങ്ങളുടെ യേശു എനിക്ക് ചെറുപ്പത്തിലെ യേശുവായിരുന്നു.

വളർന്നതോടെ യേശു എന്നത് സ്നേഹത്തിന്റെ അലിവിന്റെ മറ്റൊരു പേരാണെന്ന് ഞാൻ മനസ്സിലാക്കി. ശത്രുവിന്റെയും പാപിയുടെയും നിന്ദിക്കുന്നവന്റെയും പരിഹസിക്കുന്നവന്റെയും നേർക്കുപോലും ഒഴുകേണ്ട നിറവാണ് സ്നേഹം എന്നദ്ദേഹം പഠിപ്പിച്ചു. യേശു ചൂണ്ടിക്കാട്ടിയ ഈ സ്നേഹം അസാദ്ധ്യമായ ഒരു അത്ഭുതമാണെന്നുപോലും എനിക്കു തോന്നി. മനുഷ്യവസ്ഥയെയും മനുഷ്യ പ്രകൃതിയേയും മറ്റാരെക്കാളും മനസ്സിലാക്കിയ മനുഷ്യ പുത്രൻ ആകാശത്തോളം എന്നിൽ വളർന്നു ലോകം മുഴുവൻ നേടിയാലും നീ നിന്റെ ആത്മാവ് നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം എന്ന തിരുവചനത്തിലെ ആത്മാവും നമ്മിലുണ്ടാകേണ്ട എല്ലാ മൂല്യങ്ങളുടെയും പ്രവർത്തന മേഖലയായതോടെ തിരുവചനങ്ങളുടെ ആശയവും അർത്ഥവും കൂടുതൽ കൂടുതൽ ഞാൻ മനസിലാക്കുന്നു. ദൈവം പ്രത്യക്ഷപ്പെടുന്നത് കാരുണ്യത്തിലാണ് എന്ന് എന്നെ പഠിപ്പിച്ച യേശുദേവന്റെ തിരുപിറവിയെ കുറിക്കുന്ന ഈ ദിനം എനിക്ക് നന്മയുടെ പിറവിദിനം കൂടിയാണ്.

ക്രിസ്തുമസ് സല്ലാപം



# കരൾ നിറയും കാരൾ

**രാജു മാത്യു**

മനസ്സലിവുകളുടെ പിതാവ് മനുഷ്യരക്ഷക്കായി മനുഷ്യനായി പിറന്ന ക്രിസ്തുമസ് ദിനം. രാവിന്റെ ചില്ല കളിൽ നിറയെ നക്ഷത്രങ്ങൾ പൂത്ത ആ ദിനം. മാലാ ഖമാർ ദൈവസുതന്റെ പിറവിയറിയിച്ചു. 'അത്യുന്നതങ്ങ ളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ മനുഷ്യമക്കൾക്കു സമാധാനം'. ഭൂമി കേട്ട ആദ്യ കാരൾ ഗാനം. ഹൃദയ ങ്ങളിൽ പ്രത്യാശ നിറച്ച ആ സ്തുതി ശബ്ദം ക്രിസ്തു മസ് രാവുകളിൽ ഇന്നും മുഴങ്ങുന്നു. വിവിധ ഭാഷക ളിൽ, വിവിധ ദേശങ്ങളിൽ, വിവിധ സംഗീതങ്ങളിൽ... അവയിൽ അപൂർവം ചില കാരൾ ഗാനങ്ങൾ തലമുറക ളിലേക്ക് ഒഴുകിയിറങ്ങും. ഹൃദയത്തിൽ നിന്നും സിരക ളിലേക്ക് ഇരമ്പിക്കയറുന്ന രക്തംപോലെ തലമുറകളുടെ ജീവരക്തത്തില അലിഞ്ഞു കൈമാറിയവയാണ് ആ കാരൾ ഗാനങ്ങൾ. അവയുടെ പിറവിക്കു പിന്നിൽ രസ കരമായ ചരിത്രമുണ്ട് അതെക്കുറിച്ച്.

## സൈലന്റ് നൈറ്റ്, ഹോളി നൈറ്റ്

140 ഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെട്ട ഗാന മാണിത്. 2011-ൽ പൈതൃകഗാനം എന്ന നിലയിൽ യുനി സെഫ് അംഗീകാരം നൽകിയ പാട്ട്. 1818-ൽ ഓസ്ട്രിയ യിലെ സാൽസ് ബർഗിൽ ജോസഫ് മോർ എന്ന പാതിരി എഴുതിയ ഗാനമാണ് പിന്നീട് വിശ്വം മുഴുവൻ മുഴങ്ങിയ കാരൾ ഗാനമായത്. ഒബൻഡോഫിലെ സെന്റ് നിക്കോ ളാസ് ദൈവാലയത്തിൽ ഡിസംബർ 24-ന് രാത്രിയിലാണ് ആദ്യമായി ഈ ഗാനം പാടിയത്. യഥാർത്ഥത്തിൽ അതിനു രണ്ടു വർഷം മുൻപ് മരിയാഫർ എന്ന സ്ഥലത്തു വച്ച് ജോസഫ് മോർ ഈ ഗാനം രചിച്ചിരു ന്നു. ഒരിക്കൽ സെന്റ് നിക്കോളാസ് പള്ളിയിൽ ഓർഗന് ചെറിയ പ്രശ്നം വന്നപ്പോഴാണ് ഗിത്താറിൽ വായിക്കാ വുന്ന രീതിയിൽ ഈ പാട്ട് രചിക്കപ്പെട്ടത് എന്നും ഒരു കഥയുണ്ട്. ഫ്രാൻസ് സേവ്യർ ഗ്രൂബർ എന്ന സ്കൂൾ അധ്യാപകനാണ് ഇതിന് സംഗീതം നൽകിയത്. നല്ല ഓർഗൻ വായനക്കാരൻ കൂടിയായ ഗ്രൂബറോട് ഗിറ്റാറിൽ വായിക്കാൻ പറ്റിയ രീതിയിൽ ഈ പാട്ടിന് സംഗീതം നൽകണമെന്ന് ജോസഫ് മോർ ആവശ്യപ്പെടുകയായി രുന്നു. 1859-ൽ ന്യൂയോർക്കിലെ ട്രിനിറ്റി ചർച്ചിലെ വൈദി കനായിരുന്ന ജോൺ ഫ്രീമാൻ യങ് ഇതിൽ ചെറിയ ഭേദ ഗതികൾ വരുത്തി പാടി. പിന്നീട് ഫ്രഡറിക് വില്യം നാലാമൻ രാജാവ് തന്റെ ഏറ്റവും പ്രിയപാട്ടായി ഇതിന് പ്രചാരം നൽകി. അങ്ങനെ അങ്ങനെ ഇതു ലോക ത്തിന്റെ മുഴുവൻ പ്രിയ കാരൾ ഗാനമായി. ഒന്നാം ലോക മഹായുദ്ധകാലത്ത് ക്രിസ്മസ് നാളിൽ ബ്രിട്ടീഷ്, ജർമൻ സൈനികർ ഒന്നുചേർന്ന് ആലപിച്ച ഏകഗാനവും ഈ കാരൻ ഗാനമാണ്. കാരണം രണ്ടുകൂട്ടർക്കും ഒരുപോലെ അറിയാവുന്ന ഏകഗാനവും ഇതായിരുന്നു.

## ജിംഗിൾ ബെൽസ്... ജിംഗിൾ ബെൽസ്

ക്രിസ്തുമസുമായി ഒരു ബന്ധവും ഇല്ലാതിരുന്നിട്ടും ഏറ്റവും ജനപ്രിയ കാരൾ ഗാനമായി മാറിയ ചരിത്രമാണ് ജിംഗിൾ ബൽസിന്റേത്. റൈറ്റേഴ്സ് ഹാൾ ഓഫ് ഫെയിം എന്ന പദവി ഗാനരചയിതാവിന് സമ്മാനിച്ച പാട്ട്. ബഹി രാകാശത്ത് ആദ്യമായി മുഴങ്ങിയ ഗാനം.. ഇങ്ങനെ അനേകം വിശേഷണങ്ങൾ.. 1850-ൽ ജയിംസ് ലൊഡ് പിയർപോണ്ട് എഴുതിയ ഗാനമാണിത്. 1822 ഏപ്രിൽ 25-നു ജനിച്ച ജയിംസിന്റെ പിതാവും അറിയപ്പെടുന്ന ഗാനരചയിതാവും ബോസ്റ്റണിലെ സുവിശേഷപ്ര വർത്തകനുമായിരുന്നു. 1832-ൽ പത്തുവയസ്സുള്ളപ്പോൾ ജയിംസിനെ ന്യൂ ഹാംഷെയ്ർ ബോർഡിങ് സ്കൂളിലാ ക്കി. അവിടെയിരുന്ന് ന്യൂ ഇംഗ്ലണ്ടിൽ മഞ്ഞിൽ തെന്നി പ്പാഞ്ഞു കുതിരവണ്ടിയിൽ പോയിരുന്ന തന്റെ ബാല്യ ത്തെക്കുറിച്ച് ഗൃഹാതുരതയോടെ ജയിംസ് അമ്മയ്ക്ക് എഴുതി. ഒടുവിൽ ഗൃഹാതുരതയും സ്കൂളിലെ കാർക്ക ശ്യവും എല്ലാം സഹിക്കാൻ കഴിയാതെയായപ്പോൾ ജയിംസ് സ്കൂളും ഹോസ്റ്റലും വിട്ടു. അമേരിക്കയിലേക്കു കപ്പൽ കയറി. ക്രമേണ പത്തുവർഷങ്ങൾക്കു ശേഷം മാതാപിതാക്കളുടെ അടുത്തേക്കു തന്നെ ജയിംസ് എത്തി. ആ സമയം ന്യൂയോർക്കിലെ ട്രോയയിൽ സുവി ശേഷകനായിരുന്നു പിതാവ്. തുടർന്നു വിവാഹിതനായി.

1849-ൽ മസാച്ചുസെറ്റ്സിലെ മെഡ്ഫോഡിലേക്കു കുടുംബം താമസം മാറി. ജയിംസ് കൂടുതൽ പണം നേടാൻ സാൻഫ്രാൻസിസ്കോയിൽ സ്വർണ വ്യാപാരത്തിനു പുറപ്പെട്ടു. എന്നാൽ ഒരു തീപിടുത്തത്തിൽ എല്ലാം തകർന്ന് ജയിംസ് പാപ്പരായി. തുടർന്ന് സഹോദരൻ പാസ്റ്ററായി സേവനം ചെയ്ത സാവന്നയിലേക്കു ജയിംസ് പോയി. അവിടെ പാട്ടും ഓർഗൻ അധ്യാപനവും ഒക്കെയായി ജയിംസ് ജീവിച്ചു. ഇതിനിടെ 1856-ൽ ജയിംസിന്റെ ഭാര്യ ക്ഷയം വന്നു മരിച്ചു. പക്ഷേ അപ്പോഴും ജയിംസ് തന്റെ സംഗീത ജീവിതം ഉപേക്ഷിച്ചില്ല. സാവന്നയിലെ മേയറുടെ മകളെ രണ്ടാം വിവാഹം കഴിച്ചു. ഇതിനു ശേഷമാണ് 1857-ൽ വൺ ഹോഴ്സ് ഓപ്പൺ സ്ലൈ എന്ന തലക്കെട്ടിൽ ഈ ഗാനം എഴുതി സംഗീതം നൽകിയത്. എന്നാൽ ഇതിന്റെ തലക്കെട്ടിൽ അത്ര തൃപ്തി തോന്നാതിരുന്ന ജയിംസ് രണ്ടു വർഷത്തിനു ശേഷം ഇതിന്റെ തലക്കെട്ട് പരിഷ്കരിച്ച് ജിംഗിൾ ബൽസ് ഓർ ദി വൺ ഹോഴ്സ് ഓപ്പൺ സ്ലൈ എന്നാക്കി. പിന്നീട് ഈ പാട്ട് പ്രശസ്തിയിലേക്കു കുതിച്ചു. മഞ്ഞുകാലത്ത് കുതിര വണ്ടിയിൽ പായുന്ന രംഗങ്ങളെ അനുസ്മരിപ്പിക്കുന്ന ഈ പാട്ട് ക്രിസ്മസ് അപ്പൂപ്പൻ മഞ്ഞിൻ കുപ്പായമണിഞ്ഞു വരുന്ന ബിംബമായി ലോക മനസ്സിൽ കുടിയേറി. ഈ പാട്ട് എഴുതപ്പെട്ടത് മെഡ്ഫോഡിലെ സാവന്നയിലോ എന്നത് സംബന്ധിച്ച് ഇപ്പോഴും തർക്കമുണ്ട്. രണ്ടു പ്രദേശങ്ങളും ഇതിന്റെ പിതൃത്വം ഏറ്റെടുത്തിട്ടുണ്ട്.

### 'കാലിത്തൊഴുത്തിൽ പിറന്നവനേ കരുണ നിറഞ്ഞവനേ...'

യൂസഫലി കേച്ചേരി രചിച്ച് കെ.ജെ. ജോയി എന്ന അനുഗ്രഹീത സംഗീതകാരൻ ജന്മം നൽകിയ ഗാനം. 1979-ൽ ഇറങ്ങിയ സായൂജ്യം സിനിമയിലെ ഗാനമാണിത്.

ദൈവമാണ് ഈ ഗാനത്തിന് ഈണം നൽകിയതെന്ന് ഒരു അഭിമുഖത്തിൽ ജോയി പറഞ്ഞിട്ടുണ്ട്. എൻ സ്വരം പൂവിടും ഗാനമേ... (അനുപല്ലവി), കസ്തൂരിമാൻ മിഴി... (മനുഷ്യമൃഗം), സ്വർണമീനിന്റെ ചേലൊത്ത..., കുങ്കുമസന്ധ്യകളോ... (സർപ്പം), മറഞ്ഞിരുന്നാലും... (സായൂജ്യം), മഴ പെയ്തു പെയ്ത്... (ലജ്ജാവതി), ആഴിത്തിരമാലകൾ... (മുക്കുവനെ സ്നേഹിച്ച ഭൂതം), അക്കരെയിക്കരെ നിന്നാലെങ്ങനെ (ഇതാ ഒരു തീരം) അങ്ങനെ അനേകം വലിയ ഹിറ്റുകൾ മലയാളത്തിനു സമ്മാനിച്ച പ്രതിഭയാണ് ജോയി. തൃശൂർ നെല്ലിക്കുന്നിൽ ബസുടമയായ ജോസഫിന്റെ മകനായി ജോയി 1946-ൽ ജനിച്ചു. പള്ളിപ്പാട്ടുകാരിയായ അമ്മ മേരിയിൽ നിന്നാണ് സംഗീതം കിട്ടിയത്. വയലിൻ പഠിച്ചു തുടങ്ങിയെങ്കിലും അക്കോർഡിയൻ എന്ന പാശ്ചാത്യ സംഗീതോപകരണത്തിൽ ആകൃഷ്ടനായി. അങ്ങനെ അക്കോർഡിയൻ വാദകനായി ചെന്നൈയിലെത്തി സംഗീത സംവിധായകനായി. കാലിത്തൊഴുത്തിൽ... എന്ന ഗാനത്തിന്റെ ഈണം പൊടുന്നനെ മനസ്സിൽ നിറയുകായിരുന്നു എന്നു ജോയി അനുസ്മരിച്ചിട്ടുണ്ട്. കുട്ടികൾ ദേവാലയത്തിൽ പാടുന്ന കഥാസന്ദർഭത്തിനനുസരിച്ചാണ് സായൂജ്യത്തിൽ ഗാനം വേണ്ടിയിരുന്നത്. അത് ആലോചിച്ചിരിക്കുമ്പോൾ പെട്ടെന്ന് ഈണം മനസ്സിലേക്കു വരികയായിരുന്നു എന്ന് ജോയി വെളിപ്പെടുത്തിയിട്ടുണ്ട്. പിന്നീട് യൂസഫലി അതിനനുസരിച്ച് വരികൾ എഴുതി. കോംബോ ഓർഗണിലാണ് പാട്ട് ട്യൂൺ ചെയ്തത്. രണ്ടു ടേക്കു കൊണ്ട് സുശീല പാടിയ പാട്ട്. 'കാലിത്തൊഴുത്തിൽ പിറന്നവനേ, കരുണ നിറഞ്ഞവനേ കരളിലെ ചോരയാൽ പാരിന്റെ പാപങ്ങൾ കഴുകിക്കളഞ്ഞവനേ, അടിയങ്ങൾ നിൻനാമം വാഴ്ത്തീടുന്നു ഹല്ലേലൂയാ...ഹല്ലേലൂയാ..'



### യഹൂദിയായിലെ ഒരു ഗ്രാമത്തിൽ...

കോട്ടയം അറുപാറയിൽ റോസ് കോട്ടേജിൽ ഗിത്താർ ജോസഫ് എന്ന എ.ജെ. ജോസഫിന്റെ പാട്ടാണ് യഹൂദിയായിലെ ഒരു ഗ്രാമത്തിൽ. യേശുദാസിന്റെ ശബ്ദമാധുരിമയിൽ കേൾവിക്കാരന്റെ മനസ്സിൽ ബേത്‌ലഹേം പുനർജനിക്കുന്ന പാട്ട്. 1987-ൽ തരംഗിണി ഇറക്കിയ 'സ്നേഹപ്രതീകം' എന്ന ക്രിസ്മസ് കസെറ്റിലെ ആദ്യപാട്ടാണിത്. ഇതടക്കം ഈ കസെറ്റിലെ എല്ലാപാട്ടും ഹിറ്റായി. സുജാത പാടിയ കാവൽ മാലാഖമാരെ കണ്ണടയ്ക്കരുതേ... എന്ന ഗാനവും ഹിറ്റായി.

സ്നേഹപ്രതീകത്തിലെ 10 പാട്ടുകൾക്കും സംഗീതം നൽകുകയും രചന നിർവഹിക്കുകയും ചെയ്തത് ഗിറ്റാർ ജോസഫ് ആയിരുന്നു. 1986-ലെ ഫിലിം ക്രിട്ടിക്സ് അവാർഡ് നിശയിൽ കണ്ടപ്പോൾ തരംഗിണിക്ക് അടുത്ത വർഷത്തെ ക്രിസ്മസ് ആൽബം ചെയ്തു തരണമെന്നു ജോസഫിനോട് യേശുദാസ് ആവശ്യപ്പെടുകയായിരുന്നു. സ്റ്റുഡിയോയിൽ വച്ച് യാദൃശ്ചികമായി ഈ ഈണം കീബോർഡിൽ പിറന്നു. ജോസഫിന്റെ കീബോർഡ് പ്ലെയറായ മകൻ ഡാനിയാണ് ഈ പാട്ട് ആദ്യം കേട്ടത്. ഒന്നു കൂടി പാടാൻ ഡാനി ആവശ്യപ്പെട്ടു. ഡാനിന് അത് ഇഷ്ടപ്പെട്ടതോടെ ജോസഫിനും ഉറപ്പായി ഈ പാട്ട് ഉഗ്രനാവുമെന്ന്. അങ്ങനെ യഹൂദിയായിലെ... പിറന്നു. യേശുദാസിന്റെ ഉഗ്രൻ ആലാപനമാണ് ഈ പാട്ടുകളെ ജനകീയമാക്കിയതെന്ന് ഗിത്താർ ജോസഫ് വിശ്വസിച്ചിരുന്നു. പക്ഷെ, സ്വരമാധുരിക്കൊപ്പം മികച്ച ഓർക്കസ്ട്രേഷനും ഈ പാട്ടുകളുടെ പ്രത്യേകതയായി സംഗീതജ്ഞർ ചൂണ്ടിക്കാട്ടുന്നു. ക്രിസ്മസ് ആൽബങ്ങളുടെ വിൽപ്പന പട്ടികയിൽ സ്നേഹപ്രതീകം എന്നും ഒന്നാമതാണ്. പലരും കടകളിൽ പോയി സ്നേഹപ്രതീകം എന്നതിനു പകരം യഹൂദിയായിലെ... പാട്ടിന്റെ കസെറ്റും സി.ഡി. യുമാണ് ആവശ്യപ്പെടുന്നത് എന്നുമാത്രം.

ക്രിസ്തുമസ് സല്ലാപം



# ക്രിസ്തുമസ് ആചരണത്തിലെ ആഘോഷങ്ങളും അടയാളങ്ങളും പ്രതീകങ്ങളും



ഫാ. മാത്യു ചാർത്താക്കുഴിയിൽ

ക്രിസ്തുമസ് ലോകമെമ്പാടും വിവിധ രീതിയിൽ ആഘോഷിക്കുന്നു. ഇവയിൽ ചില ആചാരങ്ങൾ ഇപ്പോൾ എല്ലായിടത്തും കാണപ്പെടുന്നു. 'ആഗോളവത്ക്കരണം' ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ക്രിസ്തുമസ് പോലെയുള്ള ചില പൊതുവായ ആഘോഷങ്ങൾക്കു പ്രചുരപ്രചാരം ലഭിക്കുന്നതിനു കാരണമായിട്ടുണ്ട്. അങ്ങനെ ആഘോഷിക്കപ്പെടുന്ന, ക്രിസ്തുമസുമായി ബന്ധപ്പെട്ട ചില അടയാളങ്ങളുടെ ഉത്ഭവവും, അർത്ഥവും ചുരുക്കമായി വിവരിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

### പുൽക്കൂട്

യേശു ജനിച്ചത് എളിമയുടെയും ത്യാഗത്തിന്റെയും പ്രതീകമായ പുൽക്കൂട്ടിലാണ്. ഇന്ന് ക്രിസ്തുമസ് ആഘോഷത്തിന്റെ അഭിഭാജ്യഘടകമാണ് പുൽക്കൂട്. ഇത് കേവലം പശുത്തൊഴുത്തു മാത്രമല്ല വിദ്വാൻമാരും, ഇടയൻമാരും, മാലാഖമാരുമൊക്കെ പുൽക്കൂട്ടിൽ ഇടം കണ്ടെത്തിയിട്ടുണ്ട്. മാതാവിന്റെയും ജോസഫിന്റെയും സാന്നിദ്ധ്യത്തിൽ പുൽക്കൂട്ടിൽ കിടക്കുന്ന ഉണ്ണിശേയുവാണ് എല്ലാത്തിന്റെയും കേന്ദ്രബിന്ദു.

ആദ്യമായി പുൽക്കൂടു നിർമ്മിച്ച് യേശുവിന്റെ ജനനത്തെ പുനരവതരിപ്പിച്ചത് വി. ഫ്രാൻസിസ് അസ്സീസിയാണ്. ക്രിസ്തുമസ് ആഘോഷങ്ങളിൽ ക്രിസ്തു അനന്യമാകുന്നു എന്ന ചിന്തയാണ് അതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത്. 1223-ൽ വി. ഫ്രാൻസിസ് നിർമ്മിച്ച പുൽക്കൂടിനെ അലങ്കരിച്ചത് യഥാർത്ഥ മനുഷ്യരും മൃഗങ്ങളുമായിരുന്നു. അദ്ദേഹം വിശുദ്ധ നാട്ടിൽ തീർത്ഥാടനം നടത്തിയപ്പോൾ ബേദ്‌ലഹേമിലുള്ള യേശുവിന്റെ ജനനസ്ഥലം സന്ദർശിക്കുകയും ആ പ്രചോദനത്താൽ പുൽക്കൂടു പുനരവതരിപ്പിക്കാൻ തീരുമാനിക്കുകയും ആയിരുന്നു. ഇറ്റ

ലിയിലെ മറ്റനേകർ ഈ ആശയത്തിൽ ആകൃഷ്ടരായി പുൽക്കൂടു നിർമ്മിക്കാൻ തുടങ്ങി. ഹൊണോറിയസ് 3-ാമൻ മാർപാപ്പ ഇതറിയുകയും വളരെയധികം പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ആദ്യത്തെ പുൽക്കൂട് ഒരു ഗുഹക്കുള്ളിലാണ് വി. ഫ്രാൻസിസ് ഒരുക്കിയത്. പുൽക്കൂടു നിർമ്മാണം ക്രിസ്തുമസ് കാലത്തു വ്യാപകമായതോടുകൂടി ജീവനുള്ള മനുഷ്യനും, മൃഗങ്ങൾക്കും പകരമായി ചെറുതും, വലുതുമായ രൂപങ്ങളോടുകൂടിയ പുൽക്കൂടും പ്രത്യക്ഷപ്പെട്ടു. 19-ാം നൂറ്റാണ്ടോടുകൂടി യൂറോപ്പിനു പുറത്തേയ്ക്കും ഈ ആചാരം പ്രചരിക്കാൻ തുടങ്ങി.

എല്ലാ ക്രിസ്തുമസ് കാലയളവിലും വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ബസിലിക്കായുടെ മുൻപിലുള്ള ചത്വരത്തിൽ പുൽക്കൂട് നിർമ്മിക്കാറുണ്ട്. അനേകായിരങ്ങളാണ് ഇതു കാണാൻ തന്നെ അവിടെയെത്തുന്നത്. 1982-ൽ വി. ജോൺപോൾ 2-ാമൻ മാർപ്പാപ്പയാണ്. അവിടെ പുൽക്കൂടു നിർമ്മിക്കുന്ന പാരമ്പര്യം തുടങ്ങിയത്.

## സാന്റാക്ലോസ്

നാലാം നൂറ്റാണ്ടിൽ ഗ്രീസിൽ ജീവിച്ചിരുന്ന ബിഷപ്പ് നിക്കോളാസാണ് ഇന്ന് വളരെ പ്രശസ്തമായി ത്തീർന്നിരിക്കുന്ന സാന്റാക്ലോസ് അഥവാ ക്രിസ്തുമസ് പാപ്പ. റോമൻ ചക്രവർത്തിയായിരുന്ന ഡയോക്ലീഷന്റെ കാലത്ത് മതപീഠനത്തിന് ഇരയായ വി. നിക്കോളാസ് കോൺസ്റ്റൻന്റീന്റെ കാലത്ത് സ്വതന്ത്രനാവുകയും, നിഖ്യാ (A.D. 325) സുന്നഹദോസിൽ സംബന്ധിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹത്തിന്റെ ജന്മനാടായ ഗ്രീസിൽ നിന്നും A.D. 1087- ൽ ഇറ്റാലിയൻ കച്ചവടക്കാർ അദ്ദേഹത്തിന്റെ മൃതശരീരം മോഷ്ടിക്കുകയും ഇറ്റലിയിലെ ബാരിയിലുള്ള ഒരു പള്ളിയിൽ സ്ഥാപിക്കുകയും ചെയ്തു.

ദാനശീലത്തിനു പേരുകേട്ട വ്യക്തിയായിരുന്നു വി. നിക്കോളാസ്. ഒരിക്കൽ ഒരു പാവപ്പെട്ട കർഷകൻ തന്റെ പ്രായപൂർത്തിയായ മൂന്നു പെൺമക്കളെ വിവാഹം ചെയ്തു കൊടുക്കാൻ നിവർത്തിയില്ലാതെ വിഷമിച്ചപ്പോൾ വി. നിക്കോളാസ് രാത്രിയിൽ അവിടെയെത്തി ജനലിൽകൂടി ആരും കാണാതെ കല്യാണത്തിനാവശ്യമായ പണമടങ്ങിയ മൂന്നു പൊതികൾ ആ വീട്ടിൽ നിക്ഷേപിച്ചു.

ഇംഗ്ലണ്ടിലും, ജർമ്മനിയിലുമൊക്കെ തുടങ്ങിയ സാന്റാക്ലോസ് ആചാരം വളരെ പെട്ടെന്നു പാശ്ചാത്യ രാജ്യങ്ങളിലെല്ലാം പ്രചരിച്ചു. 16-ാം നൂറ്റാണ്ടിൽ ഇംഗ്ലീഷ് ചക്രവർത്തിയായ ഹെന്ററി 3-ാമൻ ക്രിസ്തുമസ് പാപ്പായുടെ വേഷത്തിൽ ആളുകൾക്ക് ദർശനം നല്കുകയും അദ്ദേഹത്തെ അനുകരിച്ച് ഈ ആചാരം ഇംഗ്ലീഷ് കോളനികളിൽ വ്യാപിക്കുകയും ചെയ്തു.

ക്രിസ്തുമസിന്റെ തലേരാത്രിയിൽ ധാരാളം സമ്മാനങ്ങളുമായി കുട്ടികളുള്ള വീട്ടിലെത്തുന്ന ആളായിട്ടാണ് സാന്റാക്ലോസിനെ ചിത്രീകരിച്ചിരിക്കുന്നത്. ഓരോരുത്തരുടെയും സ്വഭാവരീതിയനുസരിച്ചുള്ള സമ്മാനങ്ങളാണ് അദ്ദേഹം വീട്ടിൽ കൊണ്ടുവയ്ക്കുന്നത്. തടിച്ച ശരീരവും, കുടവയറും, കണ്ണാടിയും, വെളുത്ത താടി മീശയും, അദ്ദേഹത്തിന്റെ പ്രത്യേകതയാണ്. ചുവപ്പും, വെളുപ്പുമുള്ള വസ്ത്രവും, കറുത്ത ബെൽറ്റും, ഷൂസും ധരിച്ച് കൈനിറയെ സമ്മാനങ്ങളുമായാണ് ക്രിസ്തുമസ് കാലത്ത് അദ്ദേഹം കുട്ടികളെ കാണാനെത്തുന്നത്. സാന്റാക്ലോസ് ഉത്തരധ്രുവത്തിൽ നിന്നും റെയിൻഡിയർ മൃഗത്തെ വാഹനമാക്കി “ഹോ, ഹോ, ഹോ” എന്നു പാടിക്കൊണ്ടാണ് വരുന്നത്. വീടുകളിൽ കുട്ടികൾ അദ്ദേഹത്തിനു കഴിക്കാനായി പാലും, ബിസ്ക്കറ്റും വയ്ക്കുന്ന പതിവുമുണ്ട്.

## ക്രിസ്തുമസ് ട്രീ

കൃത്രിമവും, സജീവവുമായ ക്രിസ്തുമസ് ട്രീകൾ ഇന്ന് ക്രിസ്തുമസ് അലങ്കാരങ്ങളുടെ ഭാഗമായിത്തീർന്നിട്ടുണ്ട്. 16-ാം നൂറ്റാണ്ടിൽ ജർമ്മനിയിലാണ് ഇന്നത്തെ രീതിയിൽ ട്രീ അലങ്കരിക്കുന്ന പാരമ്പര്യം തുടങ്ങിയത്. 19-ാം നൂറ്റാണ്ടോടുകൂടി ഇതു യൂറോപ്പിലെ മറ്റു രാജ്യങ്ങളിലേയ്ക്കും വ്യാപിച്ചു. വൈദ്യുതിയുടെ കണ്ടുപിടുത്തമാണ് ക്രിസ്തുമസ് ട്രീയെ ഇത്രമാത്രം ജനകീയമാക്കിയത്.

ബ്രിട്ടണിലെ രാജകുടുംബം ക്രിസ്തുമസ് ട്രീക്കൊപ്പം നില്ക്കുന്ന ഒരു ചിത്രം അവിടുത്തെ പത്രങ്ങൾ പ്രസിദ്ധീകരിക്കുകയും അതു ക്രിസ്തുമസ് ട്രീക്ക് ബ്രിട്ടീഷ് കോളനികളിൽ പ്രചുരപ്രചാരം നേടുന്നതിന് കാരണമായിത്തീരുകയും ചെയ്തു. 1923 മുതൽ അമേരിക്കൻ പ്രസിഡണ്ടിന്റെ ഔദ്യോഗിക വസതിയായ വൈറ്റ് ഹൗസിൽ ക്രിസ്തുമസ് ട്രീ പ്രദർശിപ്പിക്കുന്ന പതിവ് തുടങ്ങി.

പലവിധമായ അലങ്കാരങ്ങളാൽ ക്രിസ്തുമസ് ട്രീ മനോഹരമാക്കുന്ന രീതി എല്ലാ സ്ഥലങ്ങളിലും ഉണ്ട്.



സാധാരണയായി ട്രീയുടെ മുകളിൽ ഒരു മാലാഖയുടേയോ, നക്ഷത്രത്തിന്റെയോ രൂപമാണ് വയ്ക്കുന്നത്. ഇതു കൂടാതെ മിക്കവാറും അമേരിക്കൻ പള്ളികളിൽ "ഗിവിംഗ് ട്രീ" (giving tree) ക്രിസ്തുമസ് കാലയളവിൽ വയ്ക്കുകയും അതിൽ ആ പ്രദേശത്തെ പാവപ്പെട്ടവർക്ക് ആവശ്യമായ സാധനങ്ങളുടെ പട്ടിക തൂക്കിയിടുകയും ഇടവകക്കാർ അതു എടുത്തു കൊണ്ടുപോയി സാധനങ്ങൾ വാങ്ങി ട്രീയുടെ അടിയിൽ കൊണ്ടുവയ്ക്കുകയും, പിന്നീട് ഇത് ആവശ്യാനുസരണം പാവങ്ങൾക്കു വിതരണം ചെയ്യുകയും ചെയ്യുന്നു.

വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിലുള്ള ക്രിസ്തുമസ് ട്രീ വളരെ പ്രസിദ്ധമാണ്. വി. ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ 1982-ൽ ആരംഭിച്ച ഒരു പാരമ്പര്യമാണിത്. ക്രിസ്തുമസ് ട്രീ ക്രിസ്തുവിന്റെ പ്രതീകമാണെന്ന് ഒരു പ്രസംഗത്തിൽ മാർപാപ്പ പറയുകയുണ്ടായി. യൂറോപ്പിലെ വിവിധ രാജ്യങ്ങളാണ് വത്തിക്കാനിലെ ക്രിസ്തുമസ് ട്രീ സംഭാവന ചെയ്യുന്നത്. 2016-ലെ ക്രിസ്തുമസ് ട്രീ ഇറ്റലിയിലെ ത്രെന്തോസ് (Trent) നഗരത്തിൽ നിന്നാണ് 25 മീറ്റർ നീളമുള്ള പൈൻ മരത്തിന്റെ ട്രീ ഡിസംബർ 9-ാം തീയതി വത്തിക്കാനിൽ സ്ഥാപിക്കും. അവിടുത്തെ സ്കൂൾ കുട്ടികൾ ഈ മരത്തിനു പകരം 40 പുതിയ വൃക്ഷത്തൈകൾ വച്ചു പിടിപ്പിക്കും. ജനുവരി 8-ാം തീയതി വരെ ഇത് വത്തിക്കാൻ ചത്വരത്തിൽ സൂക്ഷിക്കും. ഇറ്റലിയിലെ വിവിധ ആശുപത്രികളിൽ കഴിയുന്ന അർബുധ ബാധിതരായ കുട്ടികൾ ഉണ്ടാക്കിയിരിക്കുന്ന ആഭരണങ്ങളാണ് ക്രിസ്തുമസ് ട്രീയെ ഈ വർഷം അലങ്കരിക്കുന്നത്.

## ക്രിസ്തുമസ് കരോൾ

ഏറ്റവും പ്രാചീനമായ ഒരു ക്രിസ്തുമസ് പാരമ്പര്യമാണ് ക്രിസ്തുമസിനോടനുബന്ധിച്ച് കരോൾഗാനങ്ങൾ പാടുകയെന്നത്. യേശുവിന്റെ ജനനസമയത്ത് ആട്ടിടയൻമാരോട് ചേർന്ന് സ്വർഗത്തിലെ മാലാഖമാർ ഗാനങ്ങൾ ആലപിച്ചുവെന്ന് സുവിശേഷത്തിൽ നാം വായിക്കുന്നു. ഇന്നത്തെ ക്രിസ്തുമസ് കരോളിന്റെ ആദ്യരൂപം 4-ാം നൂറ്റാണ്ടിൽ റോമൻ സാമ്രാജ്യത്തിലാണ് പ്രത്യക്ഷപ്പെടുന്നത്. യേശുവിന്റെ മനുഷ്യാവതാരത്തെ പുകഴ്ത്തിക്കൊണ്ടും, ആര്യൻ പാഷണ്ഡതയെ പ്രതിരോധിച്ചുകൊണ്ടും മിലാനിലെ മെത്രാനായിരുന്ന വി. അമ്പ്രോസ് എഴുതിയ കൃതികളായിരുന്നു അവ. യൂറോപ്പിലെ എല്ലാ രാജ്യങ്ങളിലും ക്രിസ്തുമസ് കരോൾ ആലപിക്കുന്ന പതിവുണ്ട്. പുൽക്കൂടിനു ആരംഭം കുറിച്ച വി. ഫ്രാൻസിസ് അസീസി തന്നെയാണ് ക്രിസ്തുമസ് കരോളും പ്രോത്സാഹിപ്പിച്ചത്.



പള്ളികളിൽ മാത്രം ഒതുങ്ങിനിന്ന ക്രിസ്തുമസ് കരോൾ ആലാപനം ജനപ്രിയമാക്കുന്നതിന് പ്രശസ്തരായ എഴുത്തുകാരുടെയും പാട്ടുകാരുടെയും, ഇക്കാര്യത്തിലുള്ള താത്പര്യം വളരെയധികം സഹായിച്ചിട്ടുണ്ട്. ഇന്ന് പൊതുസ്ഥലങ്ങളിലും, സംഗീത സദസ്സുകളിലും ഒക്കെ കരോൾ ഗാനാലാപനവും മത്സരവും നടത്തപ്പെടുന്നു. മിക്കവാറും വീടുകളിൽ ക്രിസ്തുമസ് ഗാനങ്ങൾ ആലപിക്കുന്ന പതിവും നിലനില്ക്കുന്നു. ഗ്രീസുപോലെ ചുരുക്കം ചില രാജ്യങ്ങളിൽ നമ്മുടെ നാട്ടിലേതുപോലെ വീടുകൾ തോറും കയറിയിറങ്ങി കരോൾഗാനങ്ങൾ ആലപിക്കുന്ന രീതികളും നിലനില്ക്കുന്നു. കേരളത്തിൽ ക്രിസ്തുമസിനോടു ചേർന്നു വിവിധ സഭാവിഭാഗങ്ങൾ നടത്തുന്ന ഐക്യ ക്രിസ്തുമസ് പരിപാടികളിൽ കരോൾഗാന മത്സരങ്ങളും സംഘടിപ്പിക്കാറുണ്ട്.

## ക്രിസ്തുമസ് നക്ഷത്രങ്ങളും, ദീപാലങ്കാരങ്ങളും

യൂറോപ്യൻ രാജ്യങ്ങളിൽ വളരെ കുറച്ചു സൂര്യപ്രകാരം ലഭിക്കുന്ന സമയമാണ് ഡിസംബർ മാസം. ദിവസത്തിൽ പകലിന്റെ ദൈർഘ്യം കുറവും രാത്രി കൂടുതലുമായിരിക്കും. എന്നാൽ യേശു ജനിച്ച ഡിസംബർ 25-ാം തീയതി മുതൽ ഓരോ ദിവസത്തെയും പ്രകാശത്തിന്റെ അളവു കൂടിക്കൊണ്ടിരിക്കും. യേശു ലോകത്തിന്റെ പ്രകാശമാണെന്നു കാണിക്കുന്ന ഒരു അടയാളമാണിത്.

നക്ഷത്രങ്ങളും മറ്റു ദീപാലങ്കാരങ്ങളും ഇന്നു ക്രിസ്തുമസിന്റെ ഒഴിച്ചുകൂടാനാവാത്ത ഘടകങ്ങളാണ്. വി. ഗ്രന്ഥത്തിൽ, യേശുവിന്റെ ജനന സമയത്തു ആകാശത്തു കണ്ട നക്ഷത്രത്തെ അനുധാവനം ചെയ്താണ് ജ്ഞാനികൾ ബേത്‌ലഹേമിലെ പുൽത്തൊട്ടിയിൽ എത്തിയത്. ഇന്നും യേശു ജനിച്ച സ്ഥലത്ത് ഒരു വലിയ നക്ഷത്രം ആലേഖനം ചെയ്തിട്ടുണ്ട്. ലോകത്തെല്ലായിടത്തും നക്ഷത്രം ക്രിസ്തുമസ് അലങ്കാരത്തിന്റെ അഭിഭാജ്യഘടകമാണ്.

നക്ഷത്രം കൂടാതെ വലിയ ദീപാലങ്കാരങ്ങളും ക്രിസ്തുമസ് കാലത്തെ പ്രത്യേകതയാണ്. ആദ്യകാലങ്ങളിൽ ക്രിസ്തുമസ് ട്രീ അലങ്കരിക്കാൻ മെഴുകുതിരികളാണ് ഉപയോഗിച്ചിരുന്നത്. 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ് വൈദ്യുതാലങ്കാരങ്ങൾ വ്യാപകമായി ത്തീർന്നത്. ലത്തീൻ ആരാധനാക്രമത്തിൽ ഡിസംബർ മാസത്തെ ആദ്യ ഞായറാഴ്ച പ്രത്യേകം അലങ്കരിച്ച ക്രിസ്തുമസ് പുഷ്പചക്ര (wreath) ത്തിൽ ഒരു തിരി



കത്തിക്കുകയും പിന്നീടു വരുന്ന ഓരോ ആഴ്ചയിലും ഓരോ തിരികൾ കൂടുതൽ കത്തിക്കുകയും ചെയ്യുന്ന പതിവുണ്ട്. ലോകത്തിന്റെ അന്ധകാരം ക്രിസ്തുവിനെ ആഗമനത്തോടെ ഇല്ലാതായിപ്പോകുന്നു.

ആദ്യത്തെ അറിയപ്പെടുന്ന ക്രിസ്തുമസ് ട്രീ വൈദ്യുത അലങ്കാരം നടത്തിയത് തോമസ് ആൽവാ എഡിസന്റ സഹായി ആയിരുന്ന എഡ്വേർഡ് ജോൺസ നാണ്. 1882 ഡിസംബർ 22-ാം തീയതി തന്റെ ഭവനത്തിനു മുൻപിലുള്ള ക്രിസ്തുമസ് ട്രീ വൈദ്യുത ദീപാലങ്കാര ത്താൽ മനോഹരമാക്കി കൊണ്ട് അദ്ദേഹം എല്ലാവരെയും അത്ഭുതപ്പെടുത്തി. ഇന്നു ക്രിസ്തുമസ് ദീപാലങ്കാരങ്ങൾ ഒരു പതിവു കാഴ്ച മാത്രമാണ്.

### ക്രിസ്തുമസ് കാർഡ്

ക്രിസ്തുമസ് ആശംസ അറിയിച്ചുകൊണ്ടുള്ള കാർഡുകൾ എല്ലാ മതവിഭാഗക്കാരും അയക്കാറുണ്ട് പുതിയ സാങ്കേതിക വിദ്യകളുടെ ആവിർഭാവത്തോടെ തപാൽ ഓഫീസുകൾ വഴി അയക്കുന്ന കാർഡുകൾ കുറഞ്ഞു വരുന്നെങ്കിലും ഇന്നും വലിയൊരു ശതമാനം ആളുകളും ക്രിസ്തുമസ് കാർഡുകൾ അയക്കുന്നവരാണ്. പല ആകൃതിയിലും, വിവിധങ്ങളായ ആശംസകൾ ഉൾക്കൊള്ളിച്ചും കൊണ്ടുള്ള ക്രിസ്തുമസ് കാർഡുകളും വിപണികളിൽ സുലഭമാണ്.

ഇന്നത്തെ രീതിയിൽ ചരിത്രത്തിൽ ആദ്യമായി ഒരു ക്രിസ്തുമസ് കാർഡ് രൂപകല്പന ചെയ്ത് അയച്ചത് ലണ്ടനിലെ സാർ ഹെന്റി കോളാണ്. 1843-ൽ അദ്ദേഹം അയച്ച കാർഡിൽ മൂന്നു തലമുറകളിൽ നിന്നുള്ള കുടുംബങ്ങളെയും, പാവങ്ങൾക്കു ഭക്ഷണം നല്കുന്നതിന്റെയും ചിത്രവുമുണ്ടായിരുന്നു. 2050 ക്രിസ്തുമസ് കാർഡുകളാണ് അതിനെത്തുടർന്ന് ആ വർഷം ആളുകൾ അയച്ചത്. 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ക്രിസ്തുമസ് കാർഡ് നിർമ്മാണം വലിയൊരു വ്യവസായി ആയി മാറിയിരുന്നു.

രാജകുടുംബങ്ങളും, ഭരണാധികാരികളും ക്രിസ്തുമസ് കാർഡയയ്ക്കുന്ന രീതി ബ്രിട്ടണിലെ വിക്ടോറിയ രാജ്ഞി 1840 ആരംഭിച്ചു. രാജകുടുംബത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഏതെങ്കിലും ഒരു സംഭവത്തിന്റെ ചിത്രം വച്ചുകൊണ്ടായിരുന്നു കാർഡ് രൂപപ്പെടുത്തിയിരുന്നത്.

പാശ്ചാത്യസംസ്ക്കാരത്തിന്റെ ഇപ്പോഴത്തെ മതനിരപേക്ഷ (secular) നിലപാടുകൾ ക്രിസ്തുമസ് കാർഡിൽ ഉപയോഗിക്കുന്ന വാചകങ്ങൾ സംബന്ധിച്ചും മറ്റു വലിയ വിവാദങ്ങൾക്കു കാരണമായിട്ടുണ്ട് 'ക്രിസ്തുമസ്' എന്ന വാക്ക്. ക്രിസ്തുമസ് ആഘോഷങ്ങളിൽ നിന്നു മാറ്റി "കാലത്തിന്റെ ആശംസകൾ" (season's greetings) "സന്തോഷകരമായ അവധിദിനങ്ങൾ'' (happy holidays) എന്നൊക്കെ ആക്കാൻ പരിശ്രമിക്കുന്നുണ്ട്.

ക്രിസ്തുമസിൽ നിന്ന് ക്രിസ്തുവിനെ ഒഴിവാക്കിക്കൊണ്ടുള്ള ആഘോഷം അർത്ഥശൂന്യമാണ്. ക്രിസ്തുമസ് ദൈവപുത്രന്റെ മനുഷ്യാവതാരത്തിന്റെ ആഘോഷമാണ്. വാണിജ്യവത്കരണം നമ്മുടെ ക്രിസ്തുമസ് ആചരണത്തിന്റെ യഥാർത്ഥ അർത്ഥം നഷ്ടപ്പെടുത്തുന്നതിന് നാം അനുവദിക്കരുത്. അതുപോലെ തന്നെ ക്രിസ്തുമസിനോടനുബന്ധിച്ചുള്ള നല്ല പാരമ്പര്യങ്ങൾ അടുക്കോടും, ചിട്ടയോടും കൂടി ആചരിക്കുവാൻ നാം വളരെയധികം ഉത്സാഹിക്കേണ്ടിയിരിക്കുന്നു.

അനുസ്മരണ





ബിഷപ്
സാമുവൽ മാർ ഐറേനിയോസ്

# മുമ്പേ പറന്ന പക്ഷി

## റവ. ഡോ. തോമസ് കൊട്ടാരത്തിൽ വിട പറഞ്ഞിട്ട് 25 വർഷങ്ങൾ

പ്രിയപ്പെട്ട തോമസ് കൊട്ടാരത്തിലച്ചൻ പൊടുന്നനവേ ഈ ലോകത്തോട് വിടപറഞ്ഞിട്ട് ഈ ഡിസംബർ 26-ാം തീയതി 25 വർഷം പൂർത്തിയാകുകയാണ്. വരും തലമുറകൾക്ക് വഴികാട്ടിയായി ദീർഘവീക്ഷണത്തോടെ സ്വപ്നങ്ങൾ മെനഞ്ഞ്, വ്യാപരിച്ച മേഖലകളിലൊക്കെ പുതിയ പുതിയ വഴികൾ തുറന്ന് പ്രതികൂലങ്ങളെ നെഞ്ചുറപ്പോടെ അതിജീവിച്ച് മുമ്പേ പറന്ന ആ വിശുദ്ധ പക്ഷി കൂടണഞ്ഞിട്ട് കാൽനൂറ്റാണ്ട്.

1991 മെയ് മാസം 31-ാം തീയതി മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പൽ പദവിയിൽ നിന്നും വിരമിച്ച അദ്ദേഹം അന്നുതന്നെ ചെങ്ങന്നൂർ, കുറിച്ചിമുട്ടം, ആലാ എന്നീ ഇടവകകളുടെ വികാരിയായും ചെങ്ങന്നൂർ വൈദികജില്ലാ വികാരിയായും ചുമതലയേറ്റു. പൗരോഹിത്യ ജീവിതത്തിന്റെ മുപ്പത് വർഷവും ശാസ്ത്ര പഠനത്തിലും കോളേജ് അധ്യാപകൻ, ഹോസ്റ്റൽ വാർഡൻ, ബർസാർ, പ്രിൻസിപ്പാൾ എന്നീ ഉത്തരവാദിത്തങ്ങളിലും മുഴുകിയിരുന്ന അദ്ദേഹത്തിന് മുഴുവൻ സമയവും ഇടവക ശുശ്രൂഷയ്ക്ക് ലഭിച്ച സന്ദർഭം ആവേശത്തോടെയാണ് സ്വീകരിച്ചത്. മാർ ഈവാനിയോസ് കോളേജിന്റെ പ്രഗൽഭനായ പ്രിൻസിപ്പൽ തലസ്ഥാന നഗരിയിൽ നിന്ന് ഏറെ അകന്ന് ഇടവക ശുശ്രൂഷയിൽ മാത്രം ഒതുങ്ങുകയോ എന്ന ചോദ്യത്തിന്, ഹൃദയനിറവിൽ നിന്ന് പ്രതിഫലിക്കുന്ന പുഞ്ചിരിയായിരുന്നു മറുപടി. ഏഴ് മാസം മാത്രമേ അദ്ദേഹം അവിടെ വികാരിയായിരുന്നു. പക്ഷേ ഇപ്പോഴും വിശ്വാസികളുടെ മനസിൽ നിറഞ്ഞ് നില്ക്കുന്ന ഓർമ്മയാണ് അദ്ദേഹം. അദ്ദേഹം മൂന്ന് ഇടവകകളിലുമുള്ള വീടുകൾ കയറിറങ്ങി പ്രാർത്ഥനാസമ്മേളനങ്ങൾ സംഘടിപ്പിച്ചു. വിവിധ സംഘടനകൾ സജീവമാക്കി, സണ്ടേസ്കൂളിന്റെ കാര്യത്തിൽ പ്രത്യേക ശ്രദ്ധ പുലർത്തി. മാർ ഈവാനിയോസ് കോളേജിലെ ജീസസ് യൂത്ത് അംഗങ്ങളെ ഉൾപ്പെടുത്തി അദ്ദേഹത്തിന്റെ മൂന്ന് ഇടവകകളിലെയും എം.സി.വൈ.എം. യൂണിറ്റുകളുടെ ആഭിമുഖ്യത്തിൽ നടത്തിയ സെമിനാർ ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്. ഇടവകാംഗങ്ങളുടെ എല്ലാ ആവശ്യങ്ങളിലും അദ്ദേഹം സജിവ താല്പര്യം എടുത്തു. ആടുകളെ അറിയുന്ന ഒരു ഇടയന്റെ നേതൃത്വം ആസ്വദിച്ച അവർ ഇടയന്റെ സ്വരത്തിന് കാതോർത്തു.

ഇതരസഭാസമൂഹങ്ങളോടും അവിടെയുള്ള പൊതുസമൂഹത്തോടും തുറവിയുടെ മനോഭാവമാണ് അദ്ദേഹം പുലർത്തിയത്. അദ്ദേഹത്തിന്റെ പൂർവ്വ വിദ്യാർത്ഥികൾ, ആ പ്രദേശത്തു നിന്നുള്ളവരും, ദൂരെ നിന്നുള്ളവരും നിരന്തരമായി ചെങ്ങന്നൂർ പള്ളിയിൽ എത്തിയിരുന്നു. എല്ലാ ക്രൈസ്തവ സഭകളെയും കോർത്തിണക്കിക്കൊണ്ട് ഡിസംബർ 25-ാം തീയതി വൈകുന്നേരം നടത്തിയ ഐക്യ ക്രിസ്മസ് ആഘോഷങ്ങൾ എല്ലാവർക്കും അപൂർവ്വ അനുഭവമായിരുന്നു. ഈ ക്രിസ്തുമസ് ആഘോഷങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാനത്തേത് ആകുമെന്ന് ആരും കരുതിയില്ല. 26-ാം തീയതി പുലർച്ചെയുണ്ടായ വാഹന അപകടത്തിൽ മാരകമായ പരിക്കേറ്റ അദ്ദേഹം മണിക്കൂറുകൾക്കുള്ളിൽ കോട്ടയം മെഡിക്കൽ കോളേജിൽ വച്ച് ദിവംഗതനായി.

## കുലീനമായ കുടുംബപശ്ചാത്തലം

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജ്യേഷ്ഠ സഹോദരി ശ്രീമതി ശോശാമ്മയുടെ മകൻ കെ. തോമസാണ് കൊട്ടാരത്തിൽ അച്ചന്റെ പിതാവ്. അമ്മ വെണ്ണിക്കുളം മേടയിൽ പാപ്പിസാറിന്റെ മകൾ ആച്ചിയമ്മ. കെ. തോമസ് ആച്ചിയമ്മ ദമ്പതികൾക്ക് ദൈവം നല്കിയ നാലുമക്കളിൽ രണ്ടാമനാണ് മോനി എന്ന കൊട്ടാരത്തിലച്ചൻ. ഇളയ സഹോദരൻ രാജു (ഡോ. എബ്രഹാം തോമസ്) വെള്ളായണി കാർഷിക കോളേജ് പ്രൊഫസറായിരുന്നു. അദ്ദേഹത്തിന്റെ അകാല നിര്യാണം കൊട്ടാരത്തിൽ അച്ചന് എന്നും വലിയ നൊമ്പരമായിരുന്നു. അദ്ദേഹത്തിന്റെ മൂത്ത സഹോദരി രാജമ്മ ഉമ്മനും ഇളയ സഹോദരി മേരി തോമസും അവരുടെ കുടുംബാംഗങ്ങളും കൊട്ടാരത്തിൽ അച്ചന് നല്കിയിരുന്ന പിൻബലം അസാധാരണമായിരുന്നു. സഹോദരങ്ങളുടെ മക്കൾ അദ്ദേഹത്തോട് പുലർത്തിയിരുന്ന ആരാധനാമനോഭാവം എന്നെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ബിജുവിനും ജോയിക്കു കൊച്ചുമോനും, ബിന്ദുവിനും ഐവാനും മിനിയ്ക്കും അനുവിനും മനുവിനും സൂരജിനും മോനിച്ചായൻ കാണപ്പെട്ട ദൈവവും മാർഗ്ഗദർശിയുമായിരുന്നു.

സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ നിന്നും പൂന പേപ്പൽ സെമിനാരിയിൽ നിന്നും വൈദിക പരിശീലനം പൂർത്തിയാക്കിയ അദ്ദേഹം 1961 ഒക്ടോബർ 3-ാം തീയതി കർദ്ദിനാൾ വലേറിയൻ ഗ്രേഷ്യസിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു. വൈദികപഠനകാലത്തുതന്നെ അസാധാരണമായ പ്രാഗൽഭ്യമാണ് അദ്ദേഹം പ്രകടിപ്പിച്ചിട്ടുള്ളത്. സഹപാഠികളായ ആർച്ചുബിഷപ്പ് ജോസഫ് പൗവ്വത്തിൽ പിതാവിനോടും അഭിവന്ദ്യ ജയിംസ് പഴയാറ്റിൽ പിതാവിനോടും ഹൃദ്യമായ ബന്ധം മരണം വരെ അദ്ദേഹം പുലർത്തിയിരുന്നു.

## ഉപരിപഠനം

ശാസ്ത്ര വിഷയങ്ങളോടുള്ള അദ്ദേഹത്തിന്റെ പ്രത്യേക താൽപര്യം തിരിച്ചറിഞ്ഞ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി കെമസ്ട്രി ഐഛികവിഷയമായി എടുത്ത് ഉപരിപഠനം നടത്താൻ നിർദ്ദേശിച്ചു. മാർ ഈവാനിയോസ് കോളേജിൽ നിന്നും ബി.എസ്.സി., എം.എസ്.സി. ബിരുദങ്ങൾ നേടി. 1967-ൽ മാർ ഈവാനിയോസ് കോളേജിലെ കെമസ്ട്രി വിഭാഗത്തിൽ അധ്യാപകനായി നിയമിക്കപ്പെട്ടു. 1971-ൽ ഉപരിപഠനത്തിനായി പാരീസിലേക്ക് പോയ അദ്ദേഹം 1975-ൽ കാത്തലിക് യൂണിവേഴ്സിറ്റി ഓഫ് ലില്ലിയിൽ നിന്ന് കെമസ്ട്രിയിൽ ഡോക്ടറൽ ബിരുദം നേടി. മടങ്ങിയെത്തിയ അദ്ദേഹം മാർ ഈവാനിയോസ് കോളേജിൽ അധ്യാപകനായി തുടർന്നു. അതിപ്രഗൽഭനായ അധ്യാപകനായിരുന്നു അദ്ദേഹം. വിദ്യാർത്ഥികൾക്കും സഹപ്രവർത്തകർക്കും അദ്ദേഹം പ്രിയങ്കരനായിരുന്നു. ഈ കാലഘട്ടത്തിൽ തന്നെ സെന്റ് തോമസ് ഹോസ്റ്റൽ വാർഡനായും അദ്ദേഹം സേവനമനുഷ്ഠിച്ചു. ഐക്കഫിന്റെ ചാപ്ലയിൻ എന്ന നിലയിൽ കാമ്പസ് മിനിസ്ട്രിയുടെ ചുമതലയും അദ്ദേഹത്തിനായിരുന്നു. 1979-ൽ ജോർജ് മലഞ്ചരുവിൽ അച്ചൻ മാർ ഈവാനിയോസ് കോളേജ് പ്രിൻസിപ്പാൾ ആയപ്പോൾ അദ്ദേഹം കോളേജ് ബർസാർ ആയി നിയമിതനായി.

## സെന്റ് ജോൺസ് കോളേജ് പ്രിൻസിപ്പൽ

1982 മുതൽ 1984 വരെ അഞ്ചൽ സെന്റ് ജോൺസ് കോളേജിന്റെ പ്രിൻസിപ്പാലായി ചുമതലയേറ്റ അദ്ദേഹം ചുരുങ്ങിയ കാലംകൊണ്ട് കോളേജിന്റെ മുഖഛായ തന്നെ മാറ്റി. വിദ്യാർത്ഥികളുടെയിടയിൽ അച്ചടക്കം ഉറപ്പാക്കുന്നതിനും കോളേജിന്റെ ഭൗതികസൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിനും അദ്ദേഹം പ്രത്യേകം ശ്രദ്ധ പുലർത്തി. നാട്ടുകാരോടും രക്ഷാകർത്താക്കളോടും ഇടപഴകിയ അദ്ദേഹം കോളേജിന്റെ കാര്യക്ഷമമായ പ്രവർത്തനങ്ങളിൽ എല്ലാവരുടെയും സഹകരണവും പങ്കാളിത്തവും ഉറപ്പാക്കി. പാഠ്യവിഷയങ്ങളിൽ അതീവ ശ്രദ്ധപുലർത്തിയ അദ്ദേഹം പാഠ്യേതര കാര്യങ്ങളിലും താല്പര്യമെടുത്തു. ഈ കാലഘട്ടത്തിൽ അദ്ദേഹം അഞ്ചൽ പള്ളിയുടെ വികാരിയുമായിരുന്നു. രണ്ട് വർഷം മാത്രമാണ് അദ്ദേഹം വികാരിയായിരുന്നതെങ്കിലും മുതിർന്ന തലമുറയ്ക്ക് ഹൃദ്യമായ ഓർമ്മയാണ് അദ്ദേഹത്തെക്കുറിച്ചുള്ളത്. ഇടവകയിൽ വലിയൊരു ഉണർവ് പ്രകടമായി. ഭക്തി നിർഭരമായ വിശുദ്ധ കുർബാനയും ഇതര ശുശ്രൂഷകളും വിശ്വാസികളെ ആത്മീയമായി ഉണർത്തി. പരിശുദ്ധ അമ്മയോടുള്ള ഭക്തി വളർത്തിയ അദ്ദേഹം ജപമാല പ്രദക്ഷിണം സംഘടിപ്പിച്ചിരുന്നത് ആളുകൾ ഇപ്പോഴും പങ്കുവയ്ക്കാറുണ്ട്. അദ്ദേഹത്തിന്റെ സുവിശേഷ പ്രസംഗങ്ങൾ ഹ്രസ്വമായിരുന്നു, ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങുന്നവയുമായിരുന്നു. 1984-ൽ അദ്ദേഹം മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പളായി ചുമതല ഏൽക്കാൻ എത്തുമ്പോൾ അഞ്ചൽ പ്രദേശവാസികൾ ഒന്നുചേർന്നാണ് അദ്ദേഹത്തെ യാത്രയാക്കിയതും തിരുവനന്തപുരത്ത് എത്തിച്ചതും.

## മാർ ഈവാനിയോസ് പ്രിൻസിപ്പൽ

ഏഴ് വർഷമാണ് അദ്ദേഹം മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പലായി നേതൃത്വം നല്കിയത്. മാർ ഈവാനിയോസ് കോളേജിന്റെ ചരിത്രത്തിൽ നിർണ്ണായകമായ കാലഘട്ടം. കോളേജിനെപ്പറ്റി അദ്ദേഹം സ്വപ്നങ്ങൾ നെയ്തു. ആ സ്വപ്നങ്ങള സഹപ്രവർത്തകരുടെ സ്വപ്നങ്ങളാക്കി രൂപാന്തരപ്പെടുത്തി. ആ സ്വപ്നം ഉന്നത വിദ്യാഭ്യാസ രംഗത്തെപ്പറ്റിയുള്ള നൂതനമായ കാഴ്ചപ്പാട് മുൻനിർത്തിയായിരുന്നു. ആ സ്വപ്ന സാക്ഷാത്കാരത്തിനുവേണ്ടി രാപകൽ വ്യത്യാസമില്ലാതെ അദ്ദേഹം കഠിനാധ്വാനം ചെയ്തു. ഒരു ഉന്നത വിദ്യാഭ്യാസ കേന്ദ്രത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കാൻ ദത്ത ശ്രദ്ധനായി. മെച്ചപ്പെട്ട ഉന്നത വിദ്യാഭ്യാസം

(Academic Excellence) ലക്ഷ്യം വച്ച് പദ്ധതികൾ ആസൂത്രണം ചെയ്തു, കർശനമായി നടപ്പിലാക്കി. ഒന്നാമതായി, പ്രവേശന പദ്ധതി (Admission Process) സുതാര്യവും കർശനവുമാക്കി. ശുപാർശയുടെ അടിസ്ഥാനത്തിൽ മാത്രമുള്ള അഡ്മിഷൻ, പാടെ ഉപേക്ഷിച്ചു. പ്രതിഭാശാലികളായ വിദ്യാർത്ഥികളെ കണ്ടെത്തി അഡ്മിഷൻ നല്കി. കംപ്യൂട്ടർ പ്രചാരത്തിൽ ആയികൊണ്ടിരുന്ന ആ കാലഘട്ടത്തിൽ തന്നെ അഡ്മിഷൻ രീതികൾ കംപ്യൂട്ടറൈസ് ചെയ്തു (Computerised Admission Process). ആദ്യമായി കേരളത്തിൽ കോളേജ് തലത്തിൽ കംപ്യൂട്ടർ സെന്റർ ആരംഭിച്ചത് മാർ ഈവാനിയോസ് കോളേജിലാണ്. കവടിയാർ രാജകൊട്ടാരത്തിന്റെ സഹായത്തോടെയാണ് ഈ കംപ്യൂട്ടർ സെന്റർ ആരംഭിച്ചത്. പ്രീ ഡിഗ്രിക്കും, ഡിഗ്രി ക്ലാസ്സുകളിലും യൂണിവേഴ്സിറ്റി റാങ്കുകൾ ധാരാളമായി ലഭിച്ചിരുന്ന കാലം. പ്രൊഫഷനൽ കോഴ്സുകൾക്കും മറ്റുമുള്ള കോച്ചിങ്ങ് ക്ലാസ്സുകൾ രാവിലെ ഏഴരയ്ക്ക് തന്നെ ആരംഭിച്ചിരുന്നു.

### അച്ചടക്കം

ഉന്നത കലാലയ അന്തരീക്ഷത്തിന് ചേരാത്ത എല്ലാ പ്രവർത്തനങ്ങളെയും കർശനമായി നേരിട്ടു. അച്ചടക്കം ലംഘിക്കുന്നവർക്ക് തിരുത്തൽ നല്കി പൊതുധാരയിലേക്ക് കൊണ്ടുവരുന്നതിന് കൗൺസിലിങ്ങ് ഉൾപ്പെടെയുള്ള സംവിധാനങ്ങൾ ഏർപ്പെടുത്തി. നിയന്ത്രണങ്ങൾക്ക് വഴങ്ങാത്ത വിദ്യാർത്ഥികളുടെ വീടുകളിൽ ക്ലാസ്സ് ടീച്ചേഴ്സിനൊപ്പം സന്ദർശനം നടത്തി മാതാപിതാക്കളുടെ സാന്നിധ്യത്തിൽ തിരുത്താൻ നടത്തിയ പരിശ്രമങ്ങൾ ഏറെ വിജയകരമായിരുന്നു. അത്തരത്തിലുള്ള ധാരാളം ഓർമ്മകൾ ഇന്നും എന്റെ മനസ്സിലുണ്ട്.

### മാർ ഈവാനിയോസ് ക്യാമ്പസ്

കോളേജ് ക്യാമ്പസ് എന്ന ദർശനം അദ്ദേഹം ഉയർത്തിപ്പിടിച്ചു. വിവിധ ലക്ഷ്യങ്ങളോടെ പുറത്തുനിന്നു കടന്നുവരുന്നവരെ കർശനമായി നിരോധിച്ചു. സെക്യൂരിറ്റി സംവിധാനങ്ങൾ ഏർപ്പെടുത്തി. മോട്ടോർ ബൈക്കിലും മറ്റും വരുന്നവരെ നിയന്ത്രിക്കാൻ ഉചിതമായ സംവിധാനങ്ങൾ ഏർപ്പെടുത്തി. പാർക്കിംഗ് സൗകര്യം ക്രമീകരിച്ചു. ക്യാമ്പസ് ശുചിയായി സൂക്ഷിക്കുവാൻ എടുത്ത നിലപാടുകൾ ശ്രദ്ധേയമായി. പി.റ്റി.എ. യുടെ ആഭിമുഖ്യത്തിൽ ശുചീകരണത്തിനും മറ്റുമുള്ള സ്റ്റാഫിനെ നിയമിക്കുന്നതിനുള്ള സംവിധാനത്തിന് ആരംഭം കുറിച്ചത് അദ്ദേഹമാണ്. ക്യാമ്പസിൽ സൈൻ ബോർഡുകൾ സ്ഥാപിച്ചു; പബ്ലിക് അഡ്രസ് സിസ്റ്റം ഏർപ്പെടുത്തി.

### കുട്ടികളുടെ സമഗ്രവികസനം

പഠനത്തോടൊപ്പം കുട്ടിയുടെ വ്യക്തിത്വ വികസനത്തിനു സഹായകമായ പദ്ധതികൾ ശ്രദ്ധാപൂർവ്വം ആസൂത്രണം ചെയ്തു. ഡിബേറ്റിങ്ങ് ഫോറവും, വിവിധ ക്ലബ്ബുകളും ആരംഭിച്ചു. സർഗ്ഗാത്മക പ്രവർത്തനങ്ങൾ കൊണ്ടു ക്യാമ്പസ് സജീവമായി. മാർ ഈവാനിയോസ് കോളേജ് ക്യാമ്പസ് ഉന്നതനിലവാരം പുലർത്തുന്ന ഒരു കലാലയത്തിന്റെ എല്ലാ സവിശേഷതകളും പുലർത്തി.

ഇന്ന് കാണുന്ന കോളേജ് സ്റ്റേഡിയം ഇത്ര വിസ്താരമായി ആസൂത്രണം ചെയ്തത് കൊട്ടാരത്തിൽ അച്ചനാണ്. അതിനുവേണ്ടി പണം കണ്ടെത്തുവാൻ അദ്ദേഹം സഹിച്ച പീഢ വിവരണാതീതമാണ്. കോളേജ് അഡ്മിഷനുമായി ബന്ധപ്പെടുത്താതെയാണ് അദ്ദേഹം ഇതിനുവേണ്ടിയുള്ള പണം കണ്ടെത്തിയതെന്നോർക്ക ണം.

### അമിക്കോസ്

മാർ ഈവാനിയോസ് കോളേജ് പൂർവ്വ വിദ്യാർത്ഥി സംഘടന (AMICOS) ആരംഭിച്ചത് കൊട്ടാരത്തിലച്ചനാണ്. അമികോസ് (Association of Mar Ivanios College Old Students) എന്ന പേര് അദ്ദേഹം നിർദ്ദേശിച്ചതാണ്. പൂർവ്വ വിദ്യാർത്ഥികളോടുള്ള അദ്ദേഹത്തിന്റെ വ്യക്തിപരമായ ബന്ധവും, പുതിയ പുതിയ ആശയങ്ങൾ അവതരിപ്പിച്ച് മറ്റുള്ളവരെ ചേർത്ത് നിർത്താനുള്ള വൈഭവവും 'അമിക്കോസ്' ഒരു വികാരമായി അദ്ദേഹം ഹൃദയത്തിൽ കൊണ്ടു നടന്നിരുന്നതിന്റെ ഫലവുമായിട്ടാണ് ഈ പ്രസ്ഥാനം ആഗോളതലത്തിൽ തന്നെ സംഘടിപ്പിക്കപ്പെടാൻ ഇടയായത്.

### അസാധാരണ വ്യക്തിത്വം

പരാതിയും പരിഭവുമില്ലാത്ത ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. മറ്റുള്ളവർ തെറ്റിദ്ധരിക്കും എന്നത് അദ്ദേഹത്തെ പരിഭ്രാന്തനാക്കിയിരുന്നില്ല. സ്വന്തം മന:സാക്ഷിയോട് അദ്ദേഹം പുലർത്തിയിരുന്ന സത്യസന്ധത എടുത്തുപറയേണ്ടതാണ്. അതിനെ പണയം വയ്ക്കാൻ ഒരിക്കലും അദ്ദേഹം തയ്യാറായിരുന്നില്ല. ശുദ്ധമന:സാക്ഷിയോടെ പൊതുനന്മ മുൻനിർത്തി എടുക്കുന്ന തീരുമാനങ്ങൾ ഏത് പ്രതികൂലത്തെയും അതിജീവിച്ചുകൊണ്ട് നിറവേറ്റാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. ചോദ്യം ചെയ്യാൻ സാധിക്കാത്ത നിഷ്കളങ്കമായ വ്യക്തിത്വം, അദ്ദേഹത്തിന്റെ ഉന്നതമായ ദർശനം, അതിനുവേണ്ടി കഠിനാധ്വാനം ചെയ്യാൻ സന്നദ്ധമായ സമർപ്പണം. തന്റെ ഉൾകാഴ്ചകളെയും ദർശനങ്ങളെയും ആവിഷ്കരിക്കുന്നതിന് പര്യാപ്തമായ വാക്ചാതുര്യം, വിവേകത്തോടെയുള്ള വാക്കും പ്രവർത്തനവും ഇതെല്ലാം ബഹുമാനപ്പെട്ട തോമസ് കൊട്ടാരത്തിലച്ചനെ അപൂർവ്വമായ ഔന്നത്യത്തിൽ പ്രതിഷ്ഠിക്കുന്നതിന് പര്യാപ്തമാകുന്നു. ബഹുഭാഷാ പണ്ഡിതനായിരുന്ന കൊട്ടാരത്തിലച്ചന്റെ പ്രഭാഷണങ്ങൾ കവിതപോലെ ഹൃദ്യമായിരുന്നു. ഇംഗ്ലീഷും മലയാളവും ഫ്രഞ്ചും ഒരുപോലെ ആ നാവിൻ തുമ്പിൽ നിന്ന് ഒഴുകിയിരുന്നു.

ഏതാനും ഓർമ്മകൾ പങ്കുവയ്ച്ചുകൊണ്ട് ഈ കുറിപ്പ് ഞാൻ അവസാനിപ്പിക്കട്ടെ. കൊട്ടാരത്തിലച്ചൻ

മരിക്കുന്നതിന് രണ്ട് മാസം മുമ്പ് ചെങ്ങന്നൂർ പള്ളിയിൽ ഒരു കൺവൻഷൻ പ്രസംഗത്തിനുവേണ്ടി എന്നെ ക്ഷണിച്ചു. രാത്രി ഒമ്പത് മണിയോടെ പ്രസംഗം കഴിഞ്ഞ് ഞാൻ മടങ്ങാനിറങ്ങുമ്പോൾ അദ്ദേഹം തടഞ്ഞു, പിറ്റേ ദിവസം പ്രവർത്തിദിവസമാണ്; പോകാൻ അനുവദിക്കണമെന്ന് നിർബന്ധപൂർവ്വം ഞാൻ അപേക്ഷിച്ചു. അദ്ദേഹം പോകാൻ അനുവദിച്ചില്ല. പിറ്റേദിവസം പുലർച്ചെ നാലരയ്ക്ക് അദ്ദേഹമെന്നെ വിളിച്ചുണർത്തി. അഞ്ചു മണിയ്ക്ക് എന്നോടൊപ്പം അദ്ദേഹവും ബസിൽ കയറി തിരുവനന്തപുരത്തേക്ക് വന്നു. തിരുവനന്തപുരത്ത് അദ്ദേഹത്തിന് ഒരു കാര്യവും നിറവേറ്റാനുണ്ടായിരുന്നില്ല. അടുത്ത ബസിൽ അദ്ദേഹം മടങ്ങി പോകുകയും ചെയ്തു. ആറ് വർഷം കോളേജ് ബർസാർ എന്ന നിലയിൽ അദ്ദേഹത്തോട് സഹകരിച്ച് പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ ഔന്നത്യം അടുത്തുനിന്ന് ഞാൻ അറിഞ്ഞു. ഒരാളെയും പറ്റി കുറ്റം വിധിക്കുന്ന ഒരു വാക്ക്, വിമർശനത്തിന്റെ ഒരു സ്വരം ഒരിക്കലും അദ്ദേഹത്തിൽ നിന്ന് ഞാൻ കേട്ടിട്ടില്ല.

ഫ്രാൻസിൽ ഉന്നത വിദ്യാഭ്യാസം നേടി, കോളേജ് അധ്യാപകനായി, അഞ്ചൽ കോളേജിന്റെയും മാർ ഈവാനിയോസ് കോളേജിന്റെയും പ്രിൻസിപ്പലായി ലക്ഷക്കണക്കിന് രൂപ കൈകാര്യം ചെയ്തിട്ടുള്ള അദ്ദേഹം ബാങ്ക് ബാലൻസ് ഇല്ലാതെയാണ് ചെങ്ങന്നൂരിലേക്ക് ഇടവക ജീവിതത്തിനുവേണ്ടി പോയത്. 1991 മെയ് മാസം 30-ാം തീയതി ചെങ്ങന്നൂരിന് യാത്ര തിരിക്കുന്നതിന് തലേനാൾ, അദ്ദേഹം എന്നോട് പറഞ്ഞു, 'എന്റെ കൈവശം അത്യാവശ്യമായി ചെലവാക്കാനുള്ള പണം പോലുമില്ല. അരിയും മറ്റ് സാധനങ്ങളും അമ്മവീട്ടിൽ നിന്ന് കൊടുത്തയയ്ക്കും. എങ്കിലും അല്പം തുക കൈയിലുണ്ടാവണമല്ലോ'. കോളേജിൽ നിന്നും ഇരുപതിനായിരം രൂപ വൗച്ചർ ഒപ്പിട്ട് കടമായി അദ്ദേഹം വാങ്ങികൊണ്ട് പോയി. ഏതാനും മാസങ്ങൾക്കുള്ളിൽ അദ്ദേഹത്തിന്റെ പ്രൊവിഡന്റ് ഫണ്ട് കിട്ടിയപ്പോൾ ആ ഇരുപതിനായിരം രൂപ കോളേജ് ഓഫീസിൽ തിരിച്ചേല്പിച്ചു. കർശനക്കാരനായ കൊട്ടാരത്തിലച്ചൻ തന്നോടുതന്നെയാണ് ഏറ്റവും കൂടുതൽ കാർക്കശ്യം കാണിച്ചിട്ടുള്ളതെന്ന് പലപ്പോഴും തോന്നിയിട്ടുണ്ട്.

മാരകായുധങ്ങളുമായി ചില സംഘങ്ങൾ നിരവധി സന്ദർഭങ്ങളിൽ കോളേജു കാമ്പസ്സിൽ എത്തിയിട്ടുണ്ട്. സെക്യൂരിറ്റിക്കാർ അറിവു നല്കുമ്പോഴേക്കും കൊട്ടാരത്തിലച്ചൻ ഓഫീസിൽ നിന്നും ഇറങ്ങി ഓടും. ഞാനും കൂടെ ഓടിത്തുടങ്ങും. ഈ സംഘങ്ങളെ പായിച്ചുകൊണ്ടു പിന്നാലെ ഓടും. ബഹു. അച്ചന്മാർ ഉൾപ്പെടെയുള്ള അധ്യാപകരും പലപ്പോഴും ഇതിൽ പങ്കുചേർന്നിരുന്നു. പലപ്പോഴും ഇത് കൂട്ടഓട്ടമായി പരിണമിക്കുമായിരുന്നു. പിന്നാലെ പ്രിൻസിപ്പലന്മാരായ ഞങ്ങളൊക്കെ ഈ പതിവ് തുടരുകയും ചെയ്തു. ഒരിക്കൽ ഒരുസംഘം തിരിഞ്ഞുനിന്ന് കല്ലെറിയാൻ തുടങ്ങി.



ആത്മധൈര്യത്തോടെ അതിനെ അഭിമുഖീകരിച്ച് അവരെ ഓടിച്ചു. ഞാൻ ഒരിക്കൽ ചോദിച്ചു "അവരുടെ കൈയിൽ പല ആയുധങ്ങളുമുണ്ട്. അവർ തിരിഞ്ഞു നിന്നാലോ?" കൊട്ടാരത്തിലച്ചൻ പറഞ്ഞു. ശരിയാണ്. റിസ്ക് ഉണ്ട്. പക്ഷേ പിന്മാറിയാൽ എല്ലാം കൈവിട്ടു പോകും. ആടുകൾക്കുവേണ്ടി ജീവൻ സമർപ്പിക്കാൻ തയ്യാറുള്ള ഇടയന്റെ രൂപം എപ്പോഴും അദ്ദേഹത്തിൽ തെളിഞ്ഞുനിന്നു.

ഒരു പ്രതിസന്ധി ഘട്ടത്തിൽ അദ്ദേഹം പറഞ്ഞു. "എന്റെ അമ്മ ജീവിച്ചിരിക്കുന്നു. ഇളയമകന്റെ ചേതനയറ്റ ശരീരത്തിന് മുമ്പിൽ തളർന്നുവീണ അമ്മക്ക് അവശേഷിക്കുന്ന ഏകമകന്റെ മരണംകൂടി സഹിക്കാനാവില്ല. അതു മാത്രമേ എനിക്കു വേദനയുള്ളൂ". പക്ഷേ അതും സംഭവിച്ചു. പുണ്യവതിയായ ആ അമ്മ അതിനെയും അഭിമുഖീകരിച്ചു; അതിജീവിച്ചു. ആ വിശുദ്ധമാതൃത്വത്തെ പിടയുന്ന ഹൃദയത്തോടെ അനുസ്മരിക്കുന്നു.

ബഹു. തോമസ് കൊട്ടാരത്തിലച്ചന്റെ വിശുദ്ധ കുർബാന അർപ്പണം അതീവഹൃദ്യമായിരുന്നു. സ്വർഗ്ഗത്തെ വിളിച്ചിറക്കുന്ന അനുഭവമായിരുന്നു അത്. അദ്ദേഹത്തിന്റെ ആത്മീയതയുടെ ആഴം വെളിപ്പെട്ടിരുന്ന സന്ദർഭം. മുപ്പതുവർഷം സ്വർഗ്ഗത്തെ വിശുദ്ധ കുർബാനയിലൂടെ ഭൂമിയിൽ ഇറക്കികൊണ്ടുവന്നിരുന്ന അദ്ദേഹം ഇന്ന് സ്വർഗ്ഗത്തിലാണ്. കൊട്ടാരത്തിലച്ചനെപ്പറ്റി ഓർമ്മിക്കാതെ ഈ ഇരുപത്തിയഞ്ച് വർഷത്തിലൊരു ദിവസവും കടന്നുപോയിട്ടില്ല. ഇന്നും ക്രിസ്മസിന്റെ സന്തോഷത്തിൽ ഒരു നടുക്കമായി എന്റെ ഹൃദയത്തിൽ അദ്ദേഹത്തിന്റെ വേർപാട് അവശേഷിക്കുന്നു. പൗരോഹിത്യത്തിന്റെ മഹത്വം പുലർത്തിയ പണ്ഡിതനും നിർമ്മലനുമായ ഈ പുരോഹിത ശ്രേഷ്ഠനുമുൻപിൽ ഒരിക്കൽകൂടി കൂപ്പുകരങ്ങൾ.

# മാർ ബസേലിയോസിന്റേത് ചരിത്രനേട്ടം

തിരുവനന്തപുരം : യൂണിവേഴ്സിറ്റി ഗ്രാന്റ് കമ്മീഷൻ നടത്തിയ നാക് അക്രഡിറ്റേഷനിൽ തിരുവനന്തപുരം മാർ ബസേലിയോസ് കോളേജ് കരസ്ഥമാക്കിയ എ ഗ്രേഡ് റിക്കാർഡ് സ്കോറോടെയാണ്. കേരളത്തിലെ സർക്കാർ, എയ്ഡഡ്, സ്വാശ്രയ മേഖലയിൽ ഇതാദ്യമായിട്ടാണ് ഒരു എഞ്ചിനീയറിംഗ് കോളേജ് 3.13 സ്കോറോടെ എ ഗ്രേഡ് നേടുന്നത്. എല്ലാ ഡിപ്പാർട്ട്മെന്റുകൾക്കും നാഷണൽ ബോർഡ് ഓഫ് അക്രഡിറ്റേഷൻ അംഗീകാരവും നാക് എ ഗ്രേഡും ഒരുമിച്ചു നേടുന്ന സംസ്ഥാനത്തെ ആദ്യ എഞ്ചിനീയറിംഗ് കോളേജും മാർ ബസേലിയോസാണ്. 2002-ൽ തിരുവനന്തപുരത്തെ പ്രശസ്തമായ മാർ ഈവാനിയോസ് വിദ്യാനഗറിൽ ആരംഭിച്ച ഈ സ്ഥാപനം ചുരുങ്ങിയ കാലയളവു കൊണ്ടാണ് ഈ ചരിത്രനേട്ടം കൈവരിച്ചത്. കേരള സർവ്വകലാശാലയിൽ ഏറ്റവും കൂടുതൽ വിജയ ശതമാനം നേടുന്ന സ്വാശ്രയ എഞ്ചിനീയറിംഗ് കോളേജ് മാർ ബസേലിയോസാണ്. എം.ടെക്കിന് ഇതിനിടയിൽ ആറ് ഒന്നാം റാങ്കുകളും അഞ്ച് രണ്ടാം റാങ്കുകളും കോളേജ് നേടി. രാജ്യത്തിനകത്തും പുറത്തുമുള്ള വൻകിട കമ്പനികളാണ് കോളേജിൽ ക്യാമ്പസ് പ്ലയിസ്മെന്റിനെത്തുന്നത്. മൈക്രോസോഫ്റ്റ് ആദ്യമായി ഒരു സ്വകാര്യ എഞ്ചിനീയറിംഗ് കോളേജിൽ നിന്നും അഞ്ചു പേരെ തെരെഞ്ഞെടുത്തത് മാർ ബസേലിയോസിൽ നിന്നായിരുന്നു.

പാഠ്യ വിഷയങ്ങൾക്കൊപ്പം പാഠ്യേതര വിഷയങ്ങളിലും കോളേജ് പുലർത്തുന്ന മികവ് ശ്രദ്ധേയമാണ്. കേരള സർവ്വകലാശാലാ യുവജനോത്സവ ചരിത്രത്തിൽ ഒരു സ്വാശ്രയ കേളേജ് ചാമ്പ്യൻമാരായത് മാർ ബസേലിയോസിലൂടെയാണ്. ഇതിനകം രണ്ട് സർവ്വകലാശാല കലാതിലകങ്ങളെയും മൂന്ന് കലാപ്രതിഭകളെയും ഈ കലാലയം സംഭാവന ചെയ്തു. കഴിഞ്ഞ നിരവധി വർഷമായി യുവജനോൽസവത്തിൽ ചെറിയ വ്യത്യാസത്തിൽ റണ്ണർ അപ്പായി തുടരുന്നത്  ഇതേ ക്യാമ്പസിലെ സഹോദര സ്ഥാപനമായ മാർ ഈവാനിയോസിനോട് പൊരുതിയാണ്. സംസ്ഥാന കോളേജ് ഗയിംസിൽ രണ്ട് വർഷം ചാമ്പ്യൻമാരായിരുന്നു. ഇതാദ്യമായാണ് ഒരു എഞ്ചിനീയറിംഗ് കോളേജ് ഈ നേട്ടം കൈവരിക്കുന്നത്. കഴിഞ്ഞ നാഷണൽ ഗയിംസിൽ മാർ ബസേലിയോസിലെ  ആറ് വിദ്യാർത്ഥികൾ പങ്കെടുത്തു. രണ്ട് പേർ മെഡലുകൾ നേടി. സമ്പൂർണ്ണ അവയവദാന സൗഹൃദ ക്യാമ്പസായി പ്രഖ്യപിക്കപ്പെട്ടിട്ടുണ്ട്. പത്മശ്രീ മോഹൻലാലിന്റെ സാന്നിദ്ധ്യത്തിലാണ് ഈ കലാലയം ആ പ്രഖ്യാപനം നടത്തിയത്. പരിസ്ഥിതി  സൗഹൃദ ക്യാമ്പസായ മാർ ബസേലിയോസിൽ അനർട്ടിന്റെ സഹായത്തോടെ 100 മെഗാവാട്ട് വൈദ്യുതി ഉൽപ്പാദിപ്പിക്കാനുള്ള സൗരോർജ്ജ പദ്ധതിയാണ് സ്ഥാപിച്ചിരിക്കുന്നത്. കൂടാതെ 60 ലക്ഷം ലിറ്റർ വെള്ളം സംഭരിക്കാവുന്ന മഴവെള്ള സംഭരണിയും കോളേജിലുണ്ട്. കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ ചെയർമാനും ബിഷപ് സാമുവൽ മാർ ഐറേനിയോസ് വൈസ് ചെയർമാനും ഫാ. വിൽസൺ തട്ടാരുതുണ്ടിൽ ബർസാറും ഡോ. ടി.എം. ജോർജ്ജ് പ്രിൻസിപ്പലുമായ ഉന്നതാധികാര സമിതിയാണ് കോളേജിന്റെ ഭരണ നിർവ്വഹണം നടത്തുന്നത്.






# നോട്ടിന്റെ ജാതകം മാറുമ്പോൾ



ബോബി ഏബ്രഹാം

യുദ്ധ പ്രഖ്യാപനത്തെത്തുടർന്ന് നമ്മുടെ നാട്ടിലും ധർമ്മപുരിയിലും വ്യാപകമായ ദേശസ്നേഹതരംഗങ്ങൾ ഉണ്ടാകും. അതോടെ നമ്മുടെ രണകൂടങ്ങൾക്കു മേൽ എന്റെയും പ്രജാപതിയുടെയും ആധിപത്യം ഇളക്കവയ്യാത്തതായി തീരും. അപ്പോൾ പാണ്ടികശാല ഉടമകൾ ഞെട്ടിവിറയ്ക്കും.

വെപ്പാട്ടി എന്തോ ഓർത്തുപോയി. വെപ്പാട്ടി പറഞ്ഞു.

യുദ്ധത്തിൽ തോറ്റുപോയെങ്കിലോ?

പ്രധാനമന്ത്രി ചിരിച്ചു, പ്രധാന മന്ത്രി പറഞ്ഞു.

ഈ യുദ്ധങ്ങൾ പരസ്പര സഹായ യുദ്ധങ്ങളല്ലേ? അതിൽ ആരും തോൽക്കാറില്ല.

(ധർമ്മപുരാണം, ഒ.വി. വിജയൻ)

ഒരു ദീർഘദർശിയെപ്പോലെ ഒ.വി. വിജയൻ പറഞ്ഞത് യാഥാർഥ്യമായി മാറുന്നത് കാണാൻ ആധുനിക ഇന്ത്യക്ക് ഭാഗ്യം (അതോ നിർഭാഗ്യമോ) ഉണ്ടായിരിക്കുന്നു. രാജ്യത്തെ ജനതതി രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. നമോ (നരേന്ദ്ര മോദി) ആരാധകരും നമോ വിരുദ്ധരും. ഏറ്റവും ഒടുവിൽ കറൻസി നോട്ട് പിൻവലിക്കലിലും ആവർത്തിക്കുന്നത് ഈ സ്തുതിപാടലും വിരുദ്ധതയും ആണ്. എന്നാൽ ഇത്തവണ ചെറിയ വ്യത്യാസം ഉണ്ടെന്നു മാത്രം. നോട്ട് റദ്ദാക്കൽ മൂലമുണ്ടായ പ്രതിസന്ധിയിൽ ഉഴലുന്നവരിൽ നമോ ആരാധകരും ഉണ്ടെന്നതാണ് ആ വ്യത്യാസം. രഹസ്യമായും പരസ്യമായും മോദിയെ കുറ്റപ്പെടുത്താൻ അവർ രംഗത്തെത്തിയിട്ടുമുണ്ട്.

വളരെ നാടകീയമായാണ് പ്രധാനമന്ത്രി നരേന്ദ്ര മോദി നോട്ട് റദ്ദാക്കൽ തീരുമാനം പ്രഖ്യാപിച്ചത്. നവംബർ എട്ടിന് രാത്രി എട്ടുമണിക്ക് രാഷ്ട്രത്തോടായി നടത്തിയ പ്രസംഗത്തിൽ 1000, 500 രൂപ നോട്ടുകൾ ഇപ്പോൾത്തന്നെ പിൻവലിക്കുകയാണെന്നും ഡിസംബർ 30 വരെ നോട്ടുകൾ മാറാൻ സൗകര്യമൊരുക്കുമെന്നും മോദി പ്രഖ്യാപിച്ചപ്പോൾ കള്ളപ്പണത്തിനെതിരെ ശക്തമായ ഒരു നീക്കമായാണ് അത് വിലയിരുത്തപ്പെട്ടത്. അതുകൊണ്ടുതന്നെ ആദ്യദിനത്തിൽ ശക്തമായ പിന്തുണയും ആ നീക്കത്തിന് ലഭിച്ചു. ധനതത്വ വിശാരദന്മാർക്കിടയിൽ ഇതേപ്പറ്റി രണ്ടഭിപ്രായം ഉണ്ടെങ്കിലും ഇന്ത്യയിൽ അതിശക്തമായ കള്ളപ്പണ ലോബിക്കും നികുതിവെട്ടിപ്പുകാർക്കും കള്ളനോട്ടടിക്കാർക്കും അതിശക്തമായ താക്കീതായിരുന്നു ഈ നീക്കം. പ്രത്യേകിച്ച് നോട്ടടിച്ച് ഇന്ത്യയിൽ വിതരണം ചെയ്ത് വിധ്വംസക പ്രവർത്തനങ്ങൾക്കുപയോഗിക്കുന്ന ഐ.എസ്.ഐ. ക്കും മറ്റും അത് ഓർക്കാപ്പുറത്തുള്ള അടിയായിരുന്നു. അതുകൊണ്ടുതന്നെ സാധാരണക്കാരും ഈ നീക്കത്തോട് യോജിച്ചു.

എന്നാൽ രണ്ടാം ദിവസം ആയപ്പോഴേക്കും ചിത്രം മാറുന്നതാണ് കണ്ടത്. സാധാരണ ജനത്തിനുണ്ടായ ബുദ്ധിമുട്ടുകളായിരുന്നു അതിനു പ്രധാന കാരണം. രണ്ടു ദിവസം എ.ടി.എമ്മുകൾ അടഞ്ഞുകിടന്നു. ഒരു ദിവസം ബാങ്കുകളും. രണ്ടാം ദിവസം ബാങ്കുകൾ തുറന്നെങ്കിലും വിതരണം ചെയ്യാൻ ആവശ്യത്തിനു പണമില്ലായിരുന്നു. എ.ടി.എമ്മുകളിൽ നൂറു രൂപ നോട്ട് മാത്രം നിറയ്ക്കാനേ സംവിധാനമുണ്ടായിരുന്നുള്ളൂ എന്നതിനാൽ അവ അതിവേഗം കാലിയായിക്കൊണ്ടിരുന്നു. മാത്രമല്ല, രണ്ടായിരം രൂപ നോട്ടെന്ന പൊതിയാത്തേങ്ങ മാത്രമേ ബാങ്കിൽ നിന്നു കിട്ടുമായിരുന്നുള്ളു.

ഇതിനു പുറമേ ജനത്തെ ബുദ്ധിമുട്ടിക്കുന്ന നിബന്ധനകളുടെ പെരുന്നാളായിരുന്നു കൂടെയുണ്ടായിരുന്നത്. അക്കൗണ്ടില്ലാത്ത ബാങ്കിൽ നോട്ട് മാറിയെടുക്കണമെങ്കിൽ തിരിച്ചറിയൽ രേഖ നിർബന്ധം. നാലായിരം രൂപ വരെ മാത്രമേ ഒരാൾക്ക് മാറിയെടുക്കാൻ കഴിയൂ. പിന്നെയുള്ള ഒരു മാർഗം അക്കൗണ്ടിൽ നിക്ഷേപിച്ച ശേഷം പിൻവലിക്കുകയാണ്. അത് ഒരുതവണ 10000 രൂപയും ആഴ്ചയിൽ 20000 രൂപയും. സഹകരണ ബാങ്കുകളെ പൂർണമായും ചിത്രത്തിൽ നിന്ന് ഒഴിവാക്കുകയും ചെയ്തു.

എതിർപ്പ് ശക്തമായപ്പോൾ 20000 എന്നത് 24000 ആയി ഉയർത്തിയെങ്കിലും പഴയ നോട്ട് മാറാനെത്തുന്നവർക്ക് മഷി അടയാളം പതിപ്പിക്കുമെന്നും മറ്റുമുള്ള ഏകപക്ഷീയ തീരുമാനങ്ങളിലേക്കാണ് ഭരണകൂടം ചെന്നെത്തിയത്. മഷി പതിപ്പിക്കലിലെ നിയമവിരുദ്ധതയെപ്പറ്റി പിന്നീട് ചിന്തിക്കാം. എന്നാൽ ജനജീവിതം അപ്പാടെ സ്തംഭിക്കുമ്പോഴും മോദി സ്തുതി മാത്രം ഉരുവിടുന്നതിനെപ്പറ്റിയും രാജ്യത്തെ വ്യാപാര മേഖല എങ്ങനെ സ്തംഭിച്ചു എന്നതിനെപ്പറ്റിയും ആണ് നമുക്കിവിടെ ചിന്തിക്കേണ്ടത്.

കുറച്ചുകാലം മുമ്പ് കേട്ട രസകരമായ ഒരു കഥയുണ്ട്. ടൂറിസ്റ്റുകളെക്കൊണ്ട് മാത്രം ജീവിച്ചിരുന്ന ഒരു ചെറു

ഗ്രാമത്തിൽ ഉണ്ടായ സാമ്പത്തിക മാന്ദ്യത്തിന്റെ കഥ. സഞ്ചാരികളുടെ വരവ് നിലച്ചതോടെ അവിടെ ആകെ പ്രതിസന്ധിയായി. അപ്പോഴാണ് ഒരു ടൂറിസ്റ്റ് ആ ഗ്രാമത്തിലെ ഏക ലോഡ്ജിൽ മുറിയെടുക്കാനെത്തിയത്. 10 ഡോളർ അഡ്വാൻസ് കൊടുത്ത ശേഷം അയാൾ മുറി കാണാനായിപ്പോയി. ഹോട്ടൽ ഉടമ ഉടൻ തന്നെ ആ പണം ബേക്കറിക്കാരന്റെ കടം തീർക്കാൻ കൊടുത്തു. ബേക്കറിക്കാരൻ അതു പച്ചക്കറിക്കടക്കാരന് കൊടുത്തു. പച്ചക്കറിക്കടക്കാരൻ അത് പലവ്യഞ്ജനക്കടയിൽ കൊടുത്തു കടം തീർത്തു. പലവ്യഞ്ജനക്കടക്കാരൻ അത് ഇറച്ചിക്കടക്കാരന്റെ കടം തീർക്കാൻ കൊടുത്തു. അയാൾ അതുകൊണ്ട് പരിചയക്കാരിയായ ഒരു സ്ത്രീയുടെ കടം തീർത്തു. ആ സ്ത്രീക്ക് ലോഡ്ജിൽ 10 ഡോളർ കടം ഉണ്ടായിരുന്നു. അവർ ആ കടം തീർത്തു. ചുരുങ്ങിയ സമയത്തിനുള്ളിൽ ആ ഡോളർ നോട്ട് പലരുടെയും കടം തീർത്ത് തിരിച്ച് ലോഡ്ജിലെത്തി. ഇതിനിടെ സഞ്ചാരി മുറി ഇഷ്ടപ്പെട്ടില്ല എന്നു പറഞ്ഞ് റിസപ്ഷനിലെത്തി. തിരിച്ചെത്തിയ നോട്ട് സഞ്ചാരിക്ക് കൊടുത്ത് ഹോട്ടലുടമയും ക്ലീൻ ആയി.

അതിശയോക്തിയുണ്ടാകാമെങ്കിലും എങ്ങനെയാണ് പണം കൈമാറ്റം ചെയ്യപ്പെടുന്നതെന്നതിന്റെ ഉത്തമ ഉദാഹരണമാണ് ഈ കഥ. നമ്മുടെ നാട്ടിലും സംഭവിക്കുന്നതിങ്ങനെയൊക്കെത്തന്നെ. കൃഷിസാധനം വിറ്റു കിട്ടുന്നതോ അല്ലെങ്കിൽ ശമ്പളം കിട്ടുന്നതോ ആയ തുക കടയിലെത്തുന്നു. ആ തുക കറങ്ങിത്തിരിഞ്ഞുകൊണ്ടേയിരിക്കുന്നു. അതൊരു ചങ്ങലയാണ്. ഈ ചങ്ങല എവിടെയെങ്കിലും പൊട്ടിയാൽ പിന്നെ എല്ലാം തകർന്നു തരിപ്പണമായി. മുന്നൊരുക്കമില്ലാതെ നോട്ട് പിൻവലിക്കൽ നടത്തിയപ്പോൾ സംഭവിച്ചത് അതാണെന്നു കാണാൻ വലിയ സാമ്പത്തികശാസ്ത്രമൊന്നും പഠിക്കണമെന്നില്ല.

കള്ളപ്പണക്കാരെ നേരിടാനായി നോട്ട് പിൻവലിക്കൽ നടത്തിയപ്പോൾ സംഭവിച്ചത് ഈ അടിസ്ഥാന സാമ്പത്തിക ശാസ്ത്രം അവഗണിക്കപ്പെട്ടു എന്നതാണ്. ഇന്ത്യയുടെ ഗ്രാമീണ മേഖല ഇപ്പോഴും ഊന്നിനിൽക്കുന്നത് ബാങ്കുകൾ കേന്ദ്രീകരിച്ചോ, പ്ലാസ്റ്റിക് മണി ഇടപാടുകളിലൂടെയോ അല്ല. അതു കൊടുക്കൽ വാങ്ങലുകളിലൂടെയാണ്. സാധാരണക്കാരന്റെ കൈയിൽ വിനിമയത്തിന് പണം ഇല്ലാതായിത്തീരുമ്പോൾ എന്തു സംഭവിക്കുമെന്ന് അറിയാൻ പാഴൂർ പടിപ്പുരവരെയൊന്നും പോകേണ്ട കാര്യമില്ല. തമിഴ്നാട്ടിൽ ഉത്പാദിപ്പിക്കുന്ന കോഴിയായാലും മുട്ടയായാലും പച്ചക്കറിയായാലും അവിടെ നിന്ന് വാഹനത്തിൽ കേരളത്തിലെത്തുന്നു. അത് ഇടനിലക്കാർ മുഖേന മൊത്ത വ്യാപാരികളിലേക്കും അവിടെ നിന്ന് ചില്ലറ വിപണിയിലേക്കും എത്തുന്നു. ഈ ചില്ലറ വിപണിയിൽ ഉപഭോക്താവ് നേരിട്ട് സാധനം വാങ്ങി പണം കൊടുക്കുന്നു. ആ പണം കൈമറിഞ്ഞ് തിരിച്ച് തമിഴ്നാട്ടിലെ അല്ലെങ്കിൽ എവിടെയോ ഉള്ള ഉത്പാദകനിലെത്തുന്നു. അയാൾ അത് വളത്തിനായും കോഴിത്തീറ്റയ്ക്കായും ഒക്കെ കൈമാറുന്നു. ആ പണം കമ്പനികളിലേക്കെത്തുന്നു. അവിടെനിന്നത് ശമ്പളമായും മറ്റും വീണ്ടും വിപണിയിലേക്കെത്തുന്നു. ഈ



കണ്ണി എവിടെയങ്കിലും മുറിഞ്ഞാൽ സംഭവിക്കുക മൊത്തം സംവിധാനത്തിന്റെ തകർച്ചയാണ്. ആഗോളതലത്തിൽ സാമ്പത്തിക മാന്ദ്യം ഉണ്ടായപ്പോൾ പോലും ഇന്ത്യ പിടിച്ചുനിന്നത് ഇവിടുത്തെ സവിശേഷമായ സാമ്പത്തിക സംവിധാനം കാരണമാണ്. ആ സംവിധാനമാണ് താത്കാലികമായെങ്കിലും പ്രതിസന്ധിയിലായിരിക്കുന്നത്.

കള്ളപ്പണം പുറത്തുകൊണ്ടുവരുക എന്നതാണ് ഇപ്പോഴത്തെ തീരുമാനത്തെ ന്യായീകരിക്കാൻ മോദി പ്രധാനമായും പറഞ്ഞ കാര്യം. ഇതോടൊപ്പം മോദി ആരാധകർ ചില ന്യായീകരണങ്ങളും സമൂഹ മാധ്യമങ്ങളിലൂടെ നിരത്തുന്നുണ്ട്.

* മൊറാർജി ദേശായിയുടെ കാലത്ത് നോട്ട് പിൻവലിച്ചില്ലേ?
* ചെറിയ പ്രയാസങ്ങളുണ്ടായെങ്കിലും കോടിക്കണക്കിനു രൂപയുടെ കള്ളപ്പണം അസാധുവായിപ്പോയില്ലേ?
* സാധാരണ ജനത്തിന് വലിയ പ്രയാസമൊന്നും ഉണ്ടായില്ലല്ലോ? മാധ്യമങ്ങൾ കാര്യങ്ങളെ പർവതീകരിച്ചു കാണിക്കുന്നു എന്നല്ലേ ഉള്ളു?
* ഈ ശുദ്ധീകരണ പ്രക്രിയ കഴിയുമ്പോഴേക്കും കള്ളപ്പണവും കള്ളനോട്ടും ഇല്ലാതാവുകയും നികുതി വലയിലേക്ക് കൂടുതൽ ആളുകൾ വന്നെത്തുകയും സർക്കാരിന്റെ നികുതി വരുമാനം വർധിക്കുകയും ചെയ്യും.

ഈ ന്യായവാദങ്ങളെ തലനാരിഴ കീറി വിശകലനം ചെയ്യാൻ ഞാനൊരു സാമ്പത്തിക വിദഗ്ധനൊന്നുമില്ല. എന്നാൽ സാധാരണക്കാരന്റെ ചിന്തകളിലൂടെ വിശകലനം ചെയ്യുന്നതിൽ തെറ്റൊന്നുമില്ല. കള്ളപ്പണം പുറത്തുകൊണ്ടുവരുക എന്നത് നല്ലകാര്യം തന്നെയാണ്. കള്ളപ്പണം രണ്ടുതരത്തിലുണ്ട്. ശമ്പളക്കാരനും മറ്റും നികുതിവിധേയമായി സമ്പാദിക്കുമ്പോൾ നികുതി വെട്ടിച്ച് സ്വത്ത് സ്വരുക്കൂട്ടുന്ന വലിയൊരു വിഭാഗം സമൂഹത്തിലുണ്ട്. പ്രധാനമായും കൈക്കൂലിയിലൂടെയും അമിത ലാഭമെടുക്കലിലൂടെയും സമ്പാദിച്ച് കൂട്ടുന്ന സ്വത്ത് ആണ് ഇതിൽ പ്രധാനം. മറ്റൊന്ന് കള്ളനോട്ടും. കള്ളനോട്ട് സൂക്ഷിച്ചിരിക്കുന്നവർക്കെല്ലാം ഈ തീരുമാനം വൻ പ്രഹരം ആണെന്നതിൽ സംശയമില്ല. രാജ്യത്ത് പ്രചരിക്കുന്ന നോട്ടിന്റെ ഒരു ശതമാനം കള്ളനോട്ടാണെന്ന് ഊഹിച്ചാൽ പോലും വൻ തുകവരും അത്. അതുകൊണ്ടുതന്നെ പാക്കിസ്ഥാൻ, ചൈന എന്നീ രാജ്യങ്ങളുടെ പിന്തുണയോടെ പ്രവർത്തിക്കുന്ന ഭീകര പ്രസ്ഥാനങ്ങളുൾപ്പെടെയുള്ളവ താത്കാലികമായി പ്രതിസന്ധിയിലാകും എന്നതിൽ സംശയമില്ല. എന്നാൽ നികുതിവെട്ടിച്ച് സമ്പാദിച്ച സ്വത്തിന്റെ കാര്യത്തിൽ ഈ തീരുമാനം ശരിയാകണമെന്നുമില്ല. കാരണം അങ്ങനെ സമ്പാദിക്കുന്ന പണത്തിന്റെ ചെറിയൊരു ഭാഗം മാത്രമേ ആളു

കൾ പണമായി സൂക്ഷിക്കാറുള്ളൂ എന്നതാണ് വസ്തുത. മിക്കവരും അത് വസ്തുവകകളായും സ്വർണമായും മാറ്റുകയാണ് ചെയ്യുന്നത്. മാത്രമല്ല വൻകിട ബിസിനസുകാരും രാഷ്ട്രീയക്കാരും ഇങ്ങനെ സമ്പാദിക്കുന്ന പണം വിദേശത്തേക്ക് കടത്തുകയാണെന്നത് എല്ലാവർക്കും അറിയാവുന്ന രഹസ്യമാണ്. അതുകൊണ്ടാണ് അധികാരത്തിലേറിയാൽ വിദേശത്തുനിന്നുള്ള കള്ളപ്പണം ഇന്ത്യയിൽ തിരിച്ചുകൊണ്ടുവരുമെന്ന് മോദി വീമ്പിളക്കിയത്. എന്നാൽ ഈ കോടികൾ കൊണ്ടുവരാൻ പോയിട്ട് അവരുടെ പേര് വെളിപ്പെടുത്താൻ പോലും മോദി ഭരണകൂടത്തിന് കഴിഞ്ഞില്ല. രോഗി ഇച്ഛിച്ചതും വൈദ്യൻ കൽപിച്ചതും പാല് എന്ന ചൊല്ലിനെ അന്വർഥമാക്കും വിധം പേര് വെളിപ്പെടുത്തുന്നതിനെതിരെ കോടതി നിർദേശം വരികയും ചെയ്തു. അപ്പോൾ ഇനി പുറത്തുവരാനുള്ള കള്ളപ്പണം എന്നത് വൻകിടക്കാർ നോട്ടായി സൂക്ഷിച്ചിട്ടുള്ള പണം ആണെന്നു വരുന്നു. അത് എത്രത്തോളമുണ്ടെന്ന് വരുംദിവസങ്ങളിലറിയാം. പ്രചാരത്തിലുള്ള നോട്ടിന്റെ 20 ശതമാനമെങ്കിലും ഇങ്ങനെ വരുമെന്നൊക്കെയാണ് പ്രചാരണം. അങ്ങനെയെങ്കിൽ ഏകദേശം മൂന്നു ലക്ഷം കോടി രൂപയ്ക്കു തുല്യമായ നോട്ടുകൾ വെറും കടലാസുകെട്ടുകളായി മാറും. അവയ്ക്കു തുല്യമായ നോട്ടുകൾ സർക്കാരിന് അച്ചടിക്കുകയുമാവാം. തീർച്ചയായും വൻ നേട്ടമാണത്. ആ സ്വപ്നം മലർപ്പൊടിക്കാരന്റെ സ്വപ്നമായി മാറാതിരിക്കട്ടെ.

മൊറാർജി ദേശായി നോട്ട് പിൻവലിച്ചതിനെ ഇപ്പോഴത്തേതുമായി താരതമ്യപ്പെടുത്തുന്നത് നോക്കുക. അവർ ചില കാര്യങ്ങൾ മറച്ചുവയ്ക്കുന്നു. അത് 1978-ൽ ആണ് സംഭവിച്ചത്. അന്ന് ഒരു എൻ.ജി.ഒ. യുടെ ശമ്പളം എതാനും നൂറു രൂപ നോട്ടിൽ ഒതുങ്ങും. മൂന്ന് അല്ലെങ്കിൽ നാല് നൂറു രൂപ നോട്ടുകൾ. അന്ന് എ.ടി.എമ്മുകൾ ഇല്ല. ബാങ്ക് ഇടപാടും ഇതുപോലെ സജീവമല്ല. അതുകൊണ്ടുതന്നെ 1000 മുതൽ മുകളിലോട്ടുള്ള നോട്ട് പിൻവലിച്ചത് സാധാരണക്കാരനെ ബാധിച്ചതേ ഇല്ല. ഇക്കാര്യം മറച്ചുവച്ചാണ് അന്നും ഇന്നും താരതമ്യപ്പെടുത്താനുള്ള ശ്രമം.

സാധാരണ ജനത്തിന് വലിയ പ്രശ്നമൊന്നും ഉണ്ടായില്ലല്ലോ എന്ന ന്യായവാദം കൂടി പരിശോധിക്കുക. ഇന്ത്യയെമ്പാടും സാധാരണ ജനങ്ങൾ എ.ടി.എമ്മി. ന്റെയോ ബാങ്കിന്റെയോ വാതിൽക്കൽ ക്യൂ നിൽക്കുകയാണ്. മാറ്റി വാങ്ങാവുന്ന തുകയുടെ പരിധിയും പിൻവലിക്കാവുന്ന തുകയുടെ പരിധിയും അനുദിനം മാറ്റിക്കൊണ്ടിരിക്കുന്നു. ഏറ്റവും ഒടുവിൽ മാറ്റിവങ്ങാവുന്ന തുകയുടെ പരിധി വെറും രണ്ടായിരം മാത്രമായി ചുരുക്കിയിരിക്കുന്നു.

(തിരക്ക് കുറയട്ടേ എന്ന് കരുതിയവൻ മണ്ടനായി). ഡിസംബർ 30-ന് അകം ഒരാൾക്ക് ഇത്രയും തുകയേ മാറ്റിയെടുക്കാനാവൂ. മാത്രമല്ല, തുക മാറ്റിയെക്കുന്നവരുടെ വിരലിൽ മഷി പുരട്ടി ചാപ്പ കുത്തുകയും ചെയ്യും. അതെത്രമാത്രം വൃത്തികെട്ട സമീപനമാണെന്ന് പിന്നീട് പറയാം. കടകളിൽ വ്യാപാരം പകുതി കണ്ട് കുറഞ്ഞിരിക്കുന്നു. കർഷകന് സാധനങ്ങൾ വിൽക്കാനാവുന്നില്ല. കൊടുക്കാൻ കാശില്ലാത്തതു കാരണം കൂലിപ്പണിക്ക് ആരെയും വിളിക്കാതായി. ഇങ്ങനെ രാജ്യം മുഴുവൻ സ്തംഭനാവസ്ഥയിൽ നിൽക്കുമ്പോഴും ഒരു പ്രതിസന്ധിയുമില്ലെന്ന് സ്തുതിപാഠകർ മോദിയെ ധരിപ്പിക്കുന്നുണ്ടാവണം. അതാണ് യഥാർഥ പ്രതിസന്ധി.

ജനങ്ങളുടെ ബുദ്ധിമുട്ട് സംബന്ധിച്ചാണെങ്കിൽ കേരളത്തിലെ പ്രതിസന്ധി ഇതിലും ആഴമുള്ളതാണ്. സഹകരണ ബാങ്കുകൾ ജനങ്ങളുടെ ദൈനംദിന ജീവിതത്തെ സ്വാധീനിച്ചിരിക്കുന്ന ഒരു സംസ്ഥാനം കേരളം പോലെ മറ്റൊന്നുണ്ടാവില്ല. ചിട്ടി പിടിച്ചുകിട്ടുന്ന പണം അതു പോലെ സഹകരണ ബാങ്കിൽ നിക്ഷേപിക്കുന്നവരും റക്കറിങ് ഡിപ്പോസിറ്റ് പദ്ധതിയിൽ ചേർന്ന് പണം സ്വരുക്കൂട്ടുന്നവരും ഒക്കെയുണ്ട്. സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം വൻകിട ബാങ്കുകളേക്കാൾ അവരുടെ സഹായി ഈ സഹകരണ മേഖലയാണ്. അവിടെ ഡിസംബർ 30-വരെ ഇനി ഒരു ഇടപാടും നടക്കില്ല. മക്കളുടെ ഫീസ് തൊട്ട് വിവാഹാവശ്യങ്ങൾവരെ മുന്നിൽ കണ്ട് അവിടെ നിക്ഷേപിച്ചവരൊക്കെ മോദി സർക്കാരിന്റെ കണ്ണിൽ കള്ളപ്പണക്കാരാണ്. കള്ളപ്പണം അവിടെ നിക്ഷേപിച്ചിട്ടുണ്ടെങ്കിൽ നടപടിയെടുക്കുന്നതിന് ആരും എതിരല്ല. പക്ഷേ കേരളത്തിന്റെ ജനജീവിതത്തെ ഇത്രയേറെ സ്വാധീനിക്കുന്ന ഒരു മേഖലയ്ക്ക് അയിത്തം കൽപിച്ച ശേഷവും ജനങ്ങൾക്ക് ഒരു ബുദ്ധിമുട്ടുമില്ലെന്ന് പറയുന്നത് അവരെ പരിഹസിക്കുന്നതിന് തുല്യമാണ്. ഡിസംബർ 30വരെ ഈ മേഖലയിൽ പണമിടപാട് ഇല്ലാതായാൽ നിയന്ത്രണം പിൻവലിക്കുന്ന ദിവസം തന്നെ പണം പിൻവലിക്കാൻ വൻ തിരക്കാണ് ഉണ്ടാവുക. ഒരു വിധം പ്രാഥമിക സഹകരണ ബാങ്കുകളൊക്കെ തകർന്നുപോകാൻ ഒരു ദിവസം മതി. ഇത് മറച്ചുവച്ചാണ് ബി.ജെ.പി. നേതാക്കളുൾപ്പെടെ സാധാരണ ജനത്തിന്റെ താൽപര്യത്തിനെതിരായി നീങ്ങുന്നത്.

ഇപ്പോൾ ബി.ജെ.പി. നേതാക്കൾ ചോദിക്കുന്ന മറ്റൊരു ചോദ്യമുണ്ട്. ക്രെഡിറ്റ് കാർഡ് അല്ലെങ്കിൽ ഡെബിറ്റ് കാർഡ് കൊടുത്ത് സാധനം വാങ്ങരുതോ? ബ്രെഡ് ഇല്ലെങ്കിൽ അവർക്ക് കേക്ക് വാങ്ങി കഴിക്കരുതോ എന്ന് പണ്ട് ഫ്രാൻസിലെ ഒരു രാജ്ഞി ചോദിച്ചിട്ടുണ്ട്. ശിരച്ഛേദം ആയിരുന്നു അവർക്ക് ജനം ഒടുവിൽ വിധിച്ച ശിക്ഷ. ഇവിടെ കാർഡ് മുഖേന വ്യാപാരം നടത്തുന്ന എത്ര സ്ഥാപനങ്ങളുണ്ട് സർ? ഇന്ത്യയിൽ മൊത്തം എത്ര വ്യാപാര സ്ഥാപനങ്ങളുണ്ട്? ഇവർക്കെല്ലാം വേണ്ട കാർഡ് സ്വൈപ്പിങ് മെഷീൻ നിങ്ങൾ ഉത്പാദിപ്പിച്ചിട്ടുണ്ടോ? (അതങ്ങ് ചൈനയിൽ നിന്നു വരണം.) എത്ര പേരുടെ കൈയിൽ ഡബിറ്റ്/ ക്രെഡിറ്റ് കാർഡ് ഉണ്ട്? അതൊക്കെ ചെയ്തിട്ട് പോരെ ഈ വക വിഡ്ഢിത്തം പുലമ്പാൻ എന്ന് ആരെങ്കിലും ചോദിച്ചാൽ അവരെ രാജ്യദ്രോഹികളായി ചിത്രീകരിക്കുകയാണ് നിലവിൽ ചെയ്യുന്നത്.

ശരിയാണ്. മുഴുവൻ വ്യാപാരവും കാർഡ് മുഖേന ആയാൽ നികുതിവരുമാനം വർധിക്കുമെന്ന കാര്യത്തിൽ സംശയമില്ല. ആ സംവിധാനത്തിലേക്ക് രാജ്യം പോകുന്നതിലും തെറ്റില്ല. എത്രയും പെട്ടെന്ന് അത്തരം സംവിധാനം ഉണ്ടാക്കുകയല്ലേ വേണ്ടത്?. ഒരു സുപ്രഭാതത്തിൽ നോട്ടെല്ലാം പിൻവലിച്ച ശേഷം നിങ്ങൾക്ക് കാർഡില്ലേ എന്ന് ചോദിക്കുന്നവർ ഏതായാലും ആ രാജ്ഞിയുടെ

കാലത്ത് ജീവിക്കുന്നവരാണെന്നു വേണം മനസ്സിലാക്കാൻ. എ.ടി.എമ്മുകളിലും ബാങ്കുകളിലും ആവശ്യത്തിന് ചെറിയ നോട്ടുകൾ കരുതിവച്ചശേഷം ഈ പരിഷ്കരണം നടപ്പാക്കിയിരുന്നെങ്കിൽ ഒരു പരിധിവരെ ജനങ്ങളുടെ ബുദ്ധിമുട്ട് പരിഹരിക്കാമായിരുന്നു എന്നു പറയുമ്പോഴും പരിഹാസമാണ് മറുപടി.

ഇനി ആദ്യം പറഞ്ഞ ധർമപുരാണത്തിലെ രാഷ്ട്രീയത്തിലേക്കു വരാം. വളരെ നിശബ്ദമായി ചെയ്തുകൊണ്ടിരുന്ന എല്ലാ സംഭവങ്ങളെയും രാഷ്ട്രീയ നേട്ടത്തിനായി ഉപയോഗിക്കുന്ന ഒരു നാടകം പ്രധാന മന്ത്രി നരേന്ദ്ര മോദിയുടെ നേതൃത്വത്തിൽ ഫലപ്രദമായി നടപ്പാക്കുന്നുണ്ട്. പാക്കിസ്ഥാനെതിരെ മുമ്പും ഇന്ത്യ ശക്തമായി തിരിച്ചടിച്ചിട്ടുണ്ട്. ബംഗ്ലാദേശ് അവർക്കു നഷ്ടമായതും പാക്കിസ്ഥാന്റെ ഒരു ലക്ഷം പട്ടാളക്കാർ കീഴടങ്ങിയതും ചരിത്രത്താളുകളിൽ ഇടം കുറിച്ചിട്ടുണ്ട്. ഇതിനു മുമ്പും ഇന്ത്യൻ സൈനികർ പാക്കിസ്ഥാനിൽ കടന്നുകയറി ഭീകര ക്യാംപുകൾ ആക്രമിച്ചിട്ടുണ്ട്. എന്നാൽ അതിർത്തിലംഘനം ഉൾപ്പെടെയുള്ള ഒട്ടേറെ വിഷയങ്ങൾ കടന്നുവരുന്നതിനാൽ തന്ത്രപരമായ മൗനം പാലിക്കുകയാണ് എപ്പോഴും ചെയ്യുന്നത്. എന്നാൽ ഉറി ഭീകരാക്രമണത്തിനു പിന്നാലെ ഇന്ത്യൻ സൈന്യം ഇതുപോലെ തിരിച്ചടിച്ചപ്പോൾ ഇതാദ്യമായാണ് ഇന്ത്യ ഇങ്ങനെ ചെയ്യുന്നതെന്ന അവകാശവാദം ഉയർന്നു. ബി.ജെ.പി., സംഘ്പരിവാർ അനുയായികൾ അതേറ്റുപാടി. പിന്നെ നമോ സ്തുതികളായിരുന്നു രാജ്യം എമ്പാടും. സത്യം മറച്ചുവയ്ക്കപ്പെട്ടു.

ഇങ്ങനെ ഒട്ടേറെ സംഭവങ്ങളുണ്ട്. 2005-നു മുമ്പുള്ള 1000 രൂപ നോട്ടുകളെല്ലാം മൻമോഹൻ സർക്കാർ പിൻവലിച്ചിരുന്നു. എന്നാൽ ജനത്തിന് ഒരു ബുദ്ധിമുട്ടും ഉണ്ടാക്കാതെയായിരുന്നു ആ പിൻവലിക്കൽ. ബാങ്കിലെത്തുന്ന ഇത്തരം നോട്ടുകൾ മാറ്റി നശിപ്പിക്കുന്നതായിരുന്നു അന്നത്തെ രീതി. ജനത്തിന് ഒരു പ്രയാസവുമുണ്ടായില്ല. എന്നാൽ ഇത്തവണ അതിനാടകീയമായി ഈ സംഭവം അവതരിപ്പിക്കുകയും കള്ളപ്പണത്തിനെതിരെ ഞങ്ങൾ ഇതാ സടകുടഞ്ഞെഴുന്നേറ്റിരിക്കുന്നു എന്ന രീതിയിൽ ബിഗ് ഷോ ആക്കുകയുമായിരുന്നു മോദിയും സംഘവും. അതിന് ദേശസ്നേഹ മന്ത്രം ഉയർത്തി സ്തുതി പാടാൻ അനുയായികൾ സോഷ്യൽ മീഡിയയിലും അണിനിരന്നു. എന്നാൽ എന്റെ പരിപാടി ഒക്കെ നന്നായിരുന്നു. പക്ഷേ പാത്രം അവന്മാരു പിടിച്ചുവച്ചു കളഞ്ഞു എന്ന് ഞങ്ങളുടെ നാട്ടിലൊരു കേറ്ററിങ്ങുകാരൻ പണ്ട് പറഞ്ഞതാണ് ഓർമ്മ വരുന്നത്. മോദിയുടെ നാടകം നല്ല ശേലായിരുന്നു കാണാൻ. പക്ഷേ ജനം കൂവിക്കളഞ്ഞു.

സാധാരണ ജനത്തെ മുഴുവൻ ഒരു സർക്കാർ സംശയദൃഷ്ടിയോടെ വീക്ഷിക്കുക എന്ന വൃത്തികേടിനും ഈ നാടകം വഴി തെളിച്ചു.നോട്ട് മാറാൻ ക്യൂവിൽ നിൽക്കുന്നവരെല്ലാം കള്ളപ്പണക്കാരന്റെ ഏജന്റാണെന്നും അവന്റെ കൈയിൽ മഷി പുരട്ടണമെന്നും പറഞ്ഞ സർക്കാർ ഒരു ജനതതിയെ മുഴുവൻ അപമാനിക്കുകയായിരുന്നു എന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയില്ല. ഈ ലേഖനം എഴുതുന്ന എന്റെ കൈയിൽ ഈ പ്രഖ്യാപനം വരുമ്പോൾ 64500 രൂപ (1000, 500 നോട്ടുകൾ) ഉണ്ടായിരുന്നു. കൃത്യമായി കണക്കുള്ള പണം. എന്റെ മകളും



മകനും സ്വരുക്കൂട്ടി വച്ചിരുന്ന ചില്ലറക്കാശും അതിലുൾപ്പെടുന്നു. ഇങ്ങനെ രാജ്യത്തെമ്പാടും ഉള്ള കോടിക്കണക്കിനു ജനങ്ങൾ കുറിച്ചിട്ടിയായും മറ്റും സൂക്ഷിച്ചുവച്ച പണം അതിലുണ്ട്. അതൊക്കെ കള്ളപ്പണം ആണെന്നും അതു മാറുന്നവൻ മുദ്ര പതിപ്പിക്കണമെന്നും പറയുന്നവർ അവന്റെ പൗരാവകാശങ്ങൾക്കു മേൽ കൂടിയാണ് കടന്നുകയറുന്നത്. അടിയന്തരാവസ്ഥ കാലത്ത് പൗരാവകാശങ്ങൾക്കു വേണ്ടി ജയിലിൽ കിടക്കാൻ പോലും തയ്യാറായവർ ഈ പൗരാവകാശ ധ്വംസനത്തിന് ചൂട്ടുപിടിക്കാൻ നിൽക്കുമ്പോൾ തകർന്നുപോവുകയാണ് സാധാരണ ജനങ്ങൾ.

വീണ്ടും ഒ.വി. വിജയനിലേക്ക് പോകാം. രാജ്യമെങ്ങും ദേശസ്നേഹ തരംഗങ്ങളാണ്. സംഘ്പരിവാർ വക. നോട്ട് നിരോധനത്തെ അനുകൂലിക്കുന്നവൻ രാജ്യസ്നേഹി. അല്ലാത്തവൻ രാജ്യവിരുദ്ധൻ. യുദ്ധത്തെ അനുകൂലിക്കുന്നവൻ രാജ്യസ്നേഹി. അല്ലാത്തവൻ രാജ്യവിരുദ്ധൻ. ഇങ്ങനെ മുദ്രകുത്തപ്പെടുകയാണ് രാജ്യത്തെ ജനങ്ങൾ. ഈ മുദ്രകുത്തലുകൾക്കിടയിലും അംബാനിമാരും അദാനിമാരും മല്യമാരും ഒരു പോറലുമില്ലാതെ രക്ഷപ്പെടുന്നു. രാജ്യത്തെ വെട്ടിച്ച് ഇംഗ്ലണ്ടിലേക്കു കടക്കാൻ വിജയ് മല്യക്ക് ഒത്താശ ചെയ്ത കേന്ദ്ര സർക്കാരും ലളിത് മോദിക്ക് ഇംഗ്ലണ്ടിൽ കഴിയാൻ ഒത്താശ ചെയ്ത വസുന്ധര രാജ് സിന്ധ്യയും രാജ്യസ്നേഹികളും ആ പിഴവുകളെ ചൂണ്ടിക്കാണിച്ചവർ രാജ്യവിരുദ്ധരും ആയി മുദ്രകുത്തപ്പെടുന്ന അവസ്ഥ. ഇങ്ങനെ മോദി സ്തുതി തുടർന്നാൽ രാജ്യം ചെന്നെത്തുക അടിയന്തരാവസ്ഥയുടെ കരാള ഹസ്തങ്ങളിലേക്കുതന്നെയാവും. രണഘടന ഭേദഗതി ചെയ്ത് ജനാധിപത്യ അവകാശങ്ങൾ ഇല്ലാതാക്കാനുള്ള നല്ല നാളേയ്ക്കു വേണ്ടി നോക്കിയിരിക്കുകയാണ് മോദിയും സംഘ്പരിവാറും വൻകിട മുതലാളിമാരും. ആ നാളുകൾ വന്നണഞ്ഞാൽ പിന്നെ ഇന്ത്യ ഛിന്നഭിന്നമാകാൻ അധിക നാളുകൾ വേണ്ടിവരില്ല എന്നു മാത്രമേ പറയാൻ കഴിയൂ.

മേമ്പോടി:

നോട്ട് നിരോധനം കൊണ്ട് കേരളത്തിൽ മാത്രമേ പ്രശ്നമുള്ളു എന്ന് ബി.ജെ.പി. സംസ്ഥാന അധ്യക്ഷൻ കുമ്മനം രാജശേഖരൻ. കേരളത്തിലെ ജനങ്ങളുടെ ആഡംബരവും ധൂർത്തുമാണ് ഇതിനു കാരണമെന്നും കുമ്മനം. അല്ല, പ്രധാനമന്ത്രി നരേന്ദ്രമോദി പത്ത് ലക്ഷത്തിന്റെ നോട്ട് ഇട്ടത് ആഡംബരമാണോ സർ? കർണാടകയിലൊരു പഴയ ബി.ജെ.പി. മന്ത്രി 500 കോടി ചെലവിട്ട് മകളുടെ വിവാഹം നടത്തിയത് ആഡംബരമാണോ സർ? (ജനം പണമില്ലാതെ വലയുമ്പോൾ ഇയാൾക്കെവിടെനിന്നു കിട്ടി കോടികൾ). ഈ മന്ത്രിമാരെയൊന്നും പണം മാറാനുള്ള ക്യൂവിൽ കണ്ടില്ലല്ലോ സർ. അവരൊക്കെ ലളിത ജീവിതമാണല്ലോ നയിക്കുന്നത്!!!!



# പാപ്പായെ ഈറനണിയിച്ച സിമോണിയച്ചൻ ഇനി സഭയുടെ രാജകുമാരൻ

പുരോഹിതർക്കു നേരെ നടന്നിട്ടുള്ള കമ്യൂണിസ്റ്റ് ക്രൂരതയുടെ ജീവിക്കുന്ന സാക്ഷ്യത്തിന് കർദ്ദിനാൾ പദവി. 2014-ലെ അൽബേനിയൻ സന്ദർശനത്തിനിടെ തന്റെ കണ്ണുകളെ ഈറനണിയിപ്പിച്ച പുരോഹിതനെ പോപ്പ് ഫ്രാൻസിസ് മാർപ്പാപ്പ കർദ്ദിനാളാക്കി ഉയർത്തി. ഫാദർ ഏണസ്റ്റ് ട്രിഷാനി സിമോണി എന്ന എൺപത്തെട്ടുകാരനായ സിമോണിയച്ചനാണ് പുതിയ പദവി ലഭിച്ചത്. അൽബേനിയൻ കമ്മ്യൂണിസ്റ്റ് ഭരണത്തിന്റെ കൊടിയ പീഡനങ്ങൾ ഏറ്റുവാങ്ങി രണ്ട് ദശാബ്ദത്തോളം തടവിൽ കഴിഞ്ഞ സിമോണി പോപ്പിന്റെ സന്ദർശന വേളയിൽ വിശ്വാസത്തിലുറച്ചു നിൽക്കാൻ സെമിനാരിക്കാലം മുതൽ അനുഭവിച്ച യാതനകളൊന്നൊന്നായി വിവരിച്ചു. സഹോദരാ എന്നു വിളിച്ച്, നിറഞ്ഞ കണ്ണുകളുമായി ആലിംഗനം നൽകിയായിരുന്നു പോപ്പ് സിമോണിയോട് പ്രതികരിച്ചത്. ഇക്കാര്യം വൻ പ്രാധാന്യത്തോടെയാണ് ലോകമാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തത്. നവംബർ 19-ന് നടന്ന ചടങ്ങിൽ സിമോണി അടക്കം 17 പേരാണ് കർദ്ദിനാൾമാരായത്.

1944 ഡിസംബറിൽ കമ്യൂണിസ്റ്റുകാർ അൽബേനിയ കീഴടക്കുമ്പോൾ സിമോണി സെമിനാരിയിൽ വിദ്യാർത്ഥിയായിരുന്നു. വിശ്വാസത്തിനും ആരാധനയ്ക്കും എതിരായിരുന്ന കമ്മ്യൂണിസ്റ്റ് ഭരണകൂടം കത്തോലിക്കാ പുരോഹിതരെ കൂട്ടത്തോടെ വധശിക്ഷക്ക് വിധിച്ചു. സിമോണിയുടെ സുപ്പീരിയർ ആയ പുരോഹിതരെ കമ്മ്യൂണിസ്റ്റ്കാർ വെടിവെച്ചുകൊന്നു. ഇതേ തുടർന്ന് രഹസ്യ സങ്കേതത്തിലാണ് സിമോണി പഠനം പൂർത്തിയാക്കിയത്.

നാലു വർഷങ്ങൾക്കു ശേഷം കമ്മ്യൂണിസ്റ്റ് നേതാക്കൾ അവശേഷിച്ചിരുന്ന പുരോഹിതന്മാരെ വിളിക്കുകയും മാർപാപ്പായിൽ നിന്നും വത്തിക്കാനിൽ നിന്നും അകന്ന് നിന്നാൽ സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുകയും ചെയ്തു. എന്നാൽ സിമോണിയടക്കമുള്ള വൈദികർ ആ നിർദേശം തള്ളുകയാണുണ്ടായത്.

1963-ലെ ക്രിസ്മസ് രാവിൽ കുർബാന അർപ്പിക്കുന്നതിനിടെ സിമോണി വീണ്ടും അറസ്റ്റിലായി. ചോദ്യം ചെയ്യലിനിടെ തൂക്കിക്കൊല്ലുമെന്ന് ഭീഷണിപ്പെടുത്തിയെങ്കിലും സിമോണി അതിനെ അതിജീവിച്ചു. മരണ ശിക്ഷയ്ക്ക് പകരം 28 കൊല്ലത്തെ നിർബന്ധിത ജോലിയായിരുന്നു കമ്യൂണിസ്റ്റ് ഭരണകൂടം വിധിച്ചത്. ഈ കാലഘട്ടത്തിൽ തടവുകാർക്കിടയിൽ രഹസ്യമായി പ്രവർത്തിച്ച സിമോണി കമ്മ്യൂണിസ്റ്റ് ഭരണം തകർന്നപ്പോഴാണ് സ്വതന്ത്രനായത്.

**ഫാദർ സാമുവേൽ ശങ്കരത്തിൽ (മുത്തച്ചൻ)**
ജന്മശതാബ്ദി അനുസ്മരണം
1916 ഡിസംബർ 13 - 2016 ഡിസം. 13



# മുത്തച്ചൻ മലനാടിന്റെ അപ്പോസ്തലൻ



**പീറ്റർ സി. ഏബ്രഹാം**

ക്രിസ്തീയ വിശ്വാസം ഭാരതത്തിൽ പ്രചരിപ്പിച്ച തോമ്മാശ്ലീഹായെ 'മുത്തപ്പൻ' എന്നു വിളിക്കാറുണ്ട്. ഇതേ വിശ്വാസത്തിന്റെ ദീപശിഖ ഏറ്റുവാങ്ങി തിരുവിതാംകൂറിലെ മലമ്പ്രദേശങ്ങളെ പുനരൈക്യത്തിന്റെ പ്രകാശത്തിൽ കുളിർപ്പിച്ച വന്ദ്യ ശാമുവേൽ ശങ്കരത്തിലച്ചനെ നാം മുത്തച്ചൻ എന്ന് വിളിക്കുന്നു. 1916 ഡിസംബർ 13-ന് ഭൂജാതനായ അതീക്ഷ്ണമിഷനറിയുടെ ജന്മശതാബ്ദി 2016 ഡിസംബറിൽ ആചരിക്കുന്നു. ജീവിതം മുഴുവൻ ക്രിസ്തുവിനുവേണ്ടി സമർപ്പിച്ച അച്ചന്റെ 77-ാമത്തെ വയസ്സിലെ അന്ത്യത്തെപ്പറ്റി 1994 ഫെബ്രുവരി ലക്കം ക്രൈസ്തവ കാഹളം മാസിക വാർത്താക്കുറിപ്പിലൂടെ എഴുതിയത് ഇങ്ങനെ. "പുനരൈക്യ പ്രസ്ഥാനത്തിലെ ഏറ്റവും തീക്ഷ്ണമതി എന്ന വിശേഷണത്തിന് സർവ്വഥാ യോഗ്യനായ ഫാദർ ശാമുവേൽ ശങ്കരത്തിൽ ഇക്കഴിഞ്ഞ ജനുവരി 25-ന് ഭാഗ്യമരണം പ്രാപിച്ചു". അതെ. സുകൃതങ്ങൾ സുകൃതരിൽ നിന്നും മാത്രമെ ഉണ്ടാകൂ. പുണ്യപ്രവർത്തികളെക്കാൾ നാം പ്രാധാന്യം നല്കേണ്ടത് പുണ്യജീവിതത്തിനത്രെ.

'വിശ്വാസമാണ് എല്ലാ നന്മകൾക്കും അടിസ്ഥാനം' എന്ന ജ്ഞാന നിറവോടെ പ്രഥമവും പ്രധാനവുമായ ആ ക്രിസ്തീയ പുണ്യത്തെ വാരിപ്പുണർന്ന പുരോഹിതൻ. വിശ്വാസത്തെ പ്രതി പ്രാണൻ ഹോമിക്കാൻ പോലും സന്നദ്ധമായ പൈതൃകചരിത്രം പേറുന്ന ശങ്കരത്തിൽ കുടുംബത്തിലെ ഈ പിൻമുറക്കാരനും വിശ്വാസധീരനായതിൽ അതിശയോക്തി ഇല്ല. പറവൂർ രാജാവിന്റെ കൊട്ടാരപ്രമാണിയായിരുന്ന ചന്ദ്രത്തിൽ ബ്രാഹ്മണൻ ക്രിസ്ത്യാനിയായതിനെത്തുടർന്ന് രാജാവിന്റെ വധോദ്യമങ്ങളിൽ നിന്ന് രക്ഷപ്പെട്ടോടി ഈ മലയോരങ്ങളിൽ അഭയം തേടുകയായിരുന്നു. ആ വിശ്വാസ പൈതൃകത്തിന്റെ പാതയിലൂടെ സഞ്ചരിച്ച ഈ കർമ്മയോഗിക്കും മറ്റൊന്ന് ചിന്തിക്കാനുണ്ടായില്ല. വടക്കുംപുറം ശങ്കരത്തിൽ ശ്രീ. തോമസിന്റെയും ശോശാമ്മയുടെയും പ്രഥമ ആൺ സന്താനമായി ജനിച്ച കുഞ്ഞ് 'മുത്ത്' എന്ന ഓമനപ്പേരിൽ വിളിക്കപ്പെട്ടു.

സമ്പന്നമായിരുന്നു ഗൃഹാന്തരീക്ഷം. പക്ഷേ എളിമയുടെയും അനാഡംബരത്തിന്റെയും പക്ഷത്തേക്കായിരുന്നു 'മുത്തി'ന്റെ ചായ്‌വ്. ഈ അരൂപിയുടെ മകുട മാതൃകകളായ ഗാന്ധിജിയും വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുമായിരുന്നു ഉള്ളിലെ മാതൃകാദീപങ്ങൾ. 16-ാം വയസിൽ 'മുത്ത്' വീടിനു സമീപമുള്ള സർക്കാർ വിദ്യാലയത്തിലെ അധ്യാപകനായി. എന്നാൽ ബ്രഹ്മചാരിയായ ഒരു പുരോഹിതനാകണമെന്നായിരുന്നു ഉള്ളിലെ അടങ്ങാത്ത മോഹം. മാതാപിതാക്കൾ യാക്കോബായ സഭയിലെ ഉറച്ച വിശ്വാസികൾ. 'മുത്തി' ന്റെ ഇഷ്ടപ്രകാരം വൈദിക പഠനത്തിലേർപ്പെട്ടു. മേലധികാരികളുടെ നിർബന്ധത്തിന് വിധേയപ്പെട്ട് ശെമ്മാശ്ശൻ വിവാഹത്തിന് സമ്മതിച്ചു. സർക്കാർ സ്കൂൾ അദ്ധ്യാപകന്റെ മകൾ ഏലിയാമ്മ സഹധർമ്മിണിയായി. തുടർന്ന് ഇടവക മെത്രാപ്പോലീത്തായിൽ നിന്നും 1949 ജൂൺ 2-ന് വൈദികപട്ടം സ്വീകരിക്കുകയും മൂന്ന് യാക്കോബായ പള്ളികളുടെ വികാരിയായി നിയമിതനാകുകയും ചെയ്തു.

യാക്കോബായ സഭയിലെ സൂര്യതേജസ്സായിരുന്ന മാർ ഈവാനിയോസ് തിരുമേനിയുടെ കത്തോലിക്കാ പ്രവേശത്തിന്റെ പൊരുളു തിരഞ്ഞുകൊണ്ടിരുന്നു സത്യാന്വേഷിയായ മുത്തച്ചൻ. കർദ്ദിനാൾ ഗിബ്ബൻസ് എഴുതിയ 'പിതാക്കന്മാരുടെ വിശ്വാസം' എന്ന പുസ്തകത്തിന്റെ വായന അദ്ദേഹത്തെ പുതിയൊരു വിശ്വാസലോ

കത്ത് എത്തിച്ചു. പുനരൈക്യപ്പെടുക എന്ന മധുരവാഞ്ഛയോടെ മുത്തച്ചൻ നേരെ പോയത് മാർ ഈവാനിയോസ് പിതാവിന്റെ പക്കലേക്ക്. എന്നാൽ പിതാവ് പുനരൈക്യത്തിന് തടസ്സമായ പല സാഹചര്യങ്ങളും അച്ചന് ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയാണ് ചെയ്തത്. അതായത്, പുനരൈക്യത്തോടെ അച്ചന് അദ്ധ്യാപനോദ്യോഗം രാജിവച്ചൊഴിയേണ്ടിവരും. അതോടെ കുടുംബം പോറ്റാനാവാതെ വരും. മാത്രമല്ല, നിലവിൽ വികാരിയായിക്കഴിയുന്ന മൂന്നു യാക്കോബായ പള്ളികളിലെയും ജനങ്ങൾ ഒന്നടങ്കം അച്ചനെ ദ്വേഷിക്കും. ബന്ധുമിത്രാദികളും വിരോധികളാകും.

മാർ ഈവാനിയോസ് പിതാവിന്റെ ഈ വാദങ്ങൾ എല്ലാം സസൂക്ഷ്മം കേട്ട് പുഞ്ചിരിയോടും ആത്മവിശ്വാസത്തോടും കൂടെ അച്ചൻ തുറന്നുപറഞ്ഞു. "വന്ദ്യപിതാവേ, ഇക്കാര്യങ്ങളെല്ലാം നന്നായി ആലോചിച്ച് എന്റെ മനഃസാക്ഷിയുടെ ഏക പ്രേരണയാലാണ് പുനരൈക്യ തീരുമാനം ഞാൻ കൈക്കൊണ്ടത്. ലോകത്തുള്ള എന്തിനേക്കാളും വലുത് എന്റെ ആത്മരക്ഷയാണ്. കത്തോലിക്കാ സഭയ്ക്ക് വേണ്ടി ഒരു ഭിക്ഷക്കാരനായി ജീവിക്കേണ്ടിവന്നാലും അത് എനിക്ക് ഏറ്റം സന്തോഷകരമായിരിക്കും".

ഈ വിശ്വാസധീരന്റെ തീക്ഷ്ണചിത്തത്തിനു മുമ്പിൽ വിസ്മയഭരിതനായിപ്പോയ തിരുമേനി അന്നു തന്നെ അച്ചനെ കത്തോലിക്കാ തിരുസഭയിലേക്ക് പുനരൈക്യപ്പെടുത്തി. തുടർന്ന് 18 ദിവസം അച്ചനെ അരമനയിൽ കൂടെ പാർപ്പിച്ച് തിരുമേനി സഭാനിയമങ്ങളും കത്തോലിക്കാ വിശ്വാസവും പഠിപ്പിച്ചു. അച്ചന്റെ പുനരൈക്യവാർത്ത സത്യദീപം മാസികയിലൂടെ നാടെങ്ങും കത്തിപ്പടർന്നു. ഇടവകജനം കടന്നൽപ്പറ്റം പോലെ അക്രമോത്സുകരായി ഇളകി. അപ്പനമ്മമാർ വീട്ടിൽ നിന്നും ബഹിഷ്ക്കരിച്ചു. ഭാര്യാ വീട്ടുകാർ വന്ന് ഭാര്യയേയും കുഞ്ഞിനേയും അവരുടെ വീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോയി. അച്ചൻ തിരികെ ചെന്നു. ഭാര്യയേയും കുഞ്ഞിനെയും പുനരൈക്യപ്പെടുത്തുക എന്നതായിരുന്നു ഉദ്ദേശ്യം. പക്ഷേ വീട്ടുകാർ ക്രുദ്ധരായി. മകളെയും കുഞ്ഞിനേയും വിട്ടുതരില്ലെന്ന് താക്കീതു ചെയ്തു. ആ മുറ്റത്തു നിന്ന് അവരുടെ മാനസാന്തരത്തിനായി പ്രാർത്ഥിച്ചശേഷം മുത്തച്ചൻ പടിയിറങ്ങി. വീണ്ടും അച്ചൻ ഭാര്യാഗൃഹത്തിലെത്തി. സർക്കാർ ഉദ്യോഗം സുവിശേഷത്തെപ്രതി ഉപേക്ഷിക്കുകയാണെന്ന് അറിയിച്ചു. അപ്പോഴും വീട്ടുകാരുടെ പ്രതിഷേധാഗ്നി ആളി. അച്ചൻ ശാന്തനായി പറഞ്ഞു; "ദൈവവേലയ്ക്കായി എനിക്ക് ഏറെ സമയം ആവശ്യമാണ്. അതിനു തടസ്സമാകയാലാണ് ജോലി രാജിവച്ചത്. ദൈവം എന്നെയും എന്റെ കുടുംബത്തെയും വഴി നടത്തുമെന്ന് എനിക്കുറപ്പുണ്ട്. ദൈവാനുഗ്രഹത്തേക്കാൾ വലിയ ധനവും സുരക്ഷിതത്വവും നമുക്കാവശ്യമില്ല".

ഭാര്യയേയും കുഞ്ഞിനേയും കൂട്ടി അച്ചൻ വടക്കുപുറത്തെ ശങ്കരത്തിൽ വീട്ടിൽ തിരിച്ചെത്തി.

അച്ചനെ മാർ ഈവാനിയോസ് പിതാവ് പല പള്ളികളുടെയും വികാരിയായി നിയമിച്ചു. "അവൻ നന്മചെയ്തുകൊണ്ടു ചുറ്റി സഞ്ചരിച്ചു" എന്ന് ക്രിസ്തുവിനെപ്പറ്റി പറയും വിധത്തിൽ കണ്ടുമുട്ടിയ സകലർക്കും അച്ചൻ ഹൃദ്യമായ സാന്നിദ്ധ്യമായി മാറി. സുവിശേഷ പ്രഘോഷണത്തിനായി ജാതിമതഭേദമെന്യേ ഭവനങ്ങൾ തോറും ആ മിഷനറി കടന്നുചെന്നു. ദരിദ്രർക്ക് അദ്ദേഹം ഭക്ഷണവും പണവും മരുന്നും നല്കി. നിരവധി കത്തോലിക്കാ പ്രസിദ്ധീകരണങ്ങൾ സ്വന്തം ചെലവിൽ വരുത്തി അനേകരുടെ കരങ്ങളിലെത്തിച്ചു. സർവ്വരേയും സമഭാവത്തോടെ വീക്ഷിച്ചു. എളിമയും ലാളിത്യവും അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. കർഷകരോടും കച്ചവടക്കാരോടുമൊക്കെ അദ്ദേഹത്തിനു പറയാനുണ്ടായിരുന്നത് ക്രിസ്തുവിന്റെ കാരുണ്യത്തെപ്പറ്റിയായിരുന്നു. ഒരു ദിവസം ഒരാളോടെങ്കിലും സുവിശേഷം പ്രസംഗിക്കുന്നില്ലെങ്കിൽ ആ ദിവസം നഷ്ടമായിപ്പോയി എന്ന തപ്ത ചിന്തയായിരുന്നു അദ്ദേഹത്തിന്. മരിയഭക്തനായ തിരുവനന്തപുരം അതിരൂപതയിൽ ആദ്യമായി 8 നോമ്പ് ആചരണം ആരംഭിച്ചത്. 4 പള്ളികളും 16 കുരിശ്ശടികളും അച്ചൻ സ്ഥാപിച്ചു. അരമനയിൽ നിന്നും യാതൊരു സംഭാവനയും വാങ്ങാതെ സംഭാവന വഴിയും കടമായും സ്വരൂപിച്ച പണം ഉപയോഗിച്ചായിരുന്നു ഈ നിർമ്മിതികളെല്ലാം. ഒരിക്കൽ പണം ഇല്ലാതെ വന്ന സന്ദർഭത്തിൽ പ്രിയതമ തന്റെ താലിമാലപോലും ഊരി അച്ചന്റെ കയ്യിലേല്പിക്കുകയുണ്ടായി.

ചെങ്ങറയിൽ വി. കൊച്ചുത്രേസ്യായുടെ നാമത്തിലുള്ള പള്ളിപണിക്കിടയിൽ അടുത്തുള്ള യാക്കോബായ പള്ളിയിലെ ഒരു പ്രമാണി കത്തിയും കുറുവടിയുമായി വന്ന് അച്ചനെ ഭയപ്പെടുത്തി. എന്നാൽ യാതൊരനിഷ്ട സംഭവവും കൂടാതെ പള്ളിപണി യഥാസമയം പൂർത്തീകരിക്കാൻ കഴിഞ്ഞു. ഒരിക്കൽ ഒരു അസന്മാർഗ്ഗിയെ ഗുണദോഷിച്ചു ശാസിച്ചതിന്റെ പേരിൽ അയാൾ അച്ചനെ അടിക്കാനായി പള്ളിയിലെത്തി. അച്ചൻ അപ്പോൾ വി. കുർബാന അർപ്പിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. പൊടുന്നനെ അപ്രതീക്ഷിതമായി ഈ അക്രമി നിലത്തു വീഴുകയും കാലിന് പരിക്കേൽക്കുകയും ചെയ്തു. അയാൾ പിന്നീട് പശ്ചാത്തപിച്ച് അച്ചനോട് ക്ഷമ യാചിക്കുകയുണ്ടായി.

വനാന്തരമായ കൊക്കോത്തോട്ടിലെ സെന്റ് ബനഡിക്ട് പള്ളിയുടെ വികാരിയായി അച്ചനെ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് 1975-ൽ നിയമിച്ചു. വഴിയില്ല. ക്രൂരമൃഗങ്ങൾ യഥേഷ്ടം. വീട്ടിൽ നിന്നും 50 കിലോമീറ്റർ ദൂരമുണ്ട് അവിടേക്ക്. കൊടുംവനത്തിലൂടെ നടന്നു മാത്രമേ പോകാനാവൂ. ഇത്ര ദുർഘടമായ അവിടെ അച്ചൻ വികാരിയായി സേവനം ചെയ്തത് 11 വർഷങ്ങൾ. ഞായറാഴ്ച കുർബാനയ്ക്കായി വെള്ളിയാഴ്ച തന്നെ വീട്ടിൽ നിന്നും യാത്രയാകുമായിരുന്നു. ഒരിക്കൽ പള്ളിയുടെ അടുത്തുവച്ച് ഒരു കാട്ടാനയുടെ മുമ്പിൽപ്പെട്ടുപോയി. പ്രാർത്ഥിക്കാനല്ലാതെ രാത്രിയിൽ ഓടാനൊന്നും കഴിഞ്ഞില്ല. ആന മൂന്നു തവണ പള്ളിക്ക് വലംവച്ചു. എന്നിട്ട് പള്ളിയുടെ മുമ്പിൽ മുട്ടുകുത്തി നില്ക്കുന്നതാണ് അച്ചൻ കണ്ടത്. മറ്റൊരിക്കൽ വി. കുർബ്ബാന കഴിഞ്ഞ് ഭവനസന്ദർശനവും കഴിഞ്ഞ്

ഗ്രന്ഥപരിചയം




# ഡോ. തരകൻ രചിച്ച ഗ്രന്ഥം The Sacred Feminine in Indian Thought വെളിച്ചം കാണുന്നു

**മിനു വർഗ്ഗീസ്,**
ലക്ച്ചറർ, ജാസൻ യൂണിവേഴ്സിറ്റി,
സൗദി അറേബ്യ

ഭാരതീയ ദർശനത്തിൽ സ്ത്രീത്വം ആത്മീയ പുരോഗതിയിലും സൗന്ദര്യ സങ്കല്പത്തിലും വഹിക്കുന്ന പങ്ക് വിശകലനം ചെയ്യുന്ന ഗ്രന്ഥങ്ങൾ വിരളമാണ്. ആ വിടവ് ഒരു വലിയ പരിധിവരെ നികത്തുന്ന പഠനമാണ് ഡോ. തരകൻ ഇംഗ്ലീഷിൽ രചിച്ച ബൃഹത്തായ The Sacred Feminine in Indian Thought എന്ന ഗ്രന്ഥം. 480 പേജ് ഉള്ള ഈ രചനയുടെ പ്രമേയം ക്രിയാത്മകതയുടെ സ്രോതസ്സും അടിസ്ഥാനവും സ്ത്രീത്വമാണെന്നാണ്. ആത്മീയതയുടെയും സൗന്ദര്യ സങ്കല്പത്തിന്റെയും ആരംഭവും അവസാനവും സ്ത്രീയാകുന്നുവെന്ന് കണ്ടെത്തിയത് ഭാരതീയ ദർശനമാണെന്ന് ഡോ. തരകൻ സമർത്ഥിക്കുന്നു. ഇതുകൊണ്ടുതന്നെയാണ് "ഫോസ്റ്റ്" എന്ന കാവ്യനാടകത്തിന്റെ അവസാനഭാഗത്ത് ജർമ്മൻ നാടകകൃത്തും ചിന്തകനുമായ ഗോയ്ഥേ പറയുന്നത്, മനുഷ്യ സമൂഹത്തെ ആദ്ധ്യാത്മിക പരിപൂർണ്ണതയിലേക്ക് നയിച്ചതും നയിക്കുന്നതും നിത്യമായ സ്ത്രീതത്വമാണ് എന്ന്.

പത്ത് വർഷക്കാലത്തെ ഗവേഷണത്തിന്റെ അടിസ്ഥാനത്തിൽ രചിക്കപ്പെട്ട ഈ ഗ്രന്ഥം ആരംഭിക്കുന്നത് ഉപനിഷത്തുകളുടെ ഉള്ളറകളിലേക്ക് കടന്നു ചെന്നുകൊണ്ടാണ്. അത്യന്തിക യാഥാർത്ഥ്യം സ്ത്രീപുരുഷ ധ്രുവങ്ങളായി വിഭജിക്കപ്പെടുന്നു; സ്ത്രീതത്വവും പുരുഷതത്വവും—എന്ന് ബൃഹദാരണ്യക ഉപനിഷത്ത് പഠിപ്പിക്കുന്നു. ക്രിയാത്മകതയുടെയും പ്രവർത്തനത്തിന്റെയും സ്രോതസ്സായിട്ടാണ് സ്ത്രീയെ കാണുന്നത്. പുരുഷൻ

---

യാത്ര തിരിച്ചപ്പോൾ രാത്രിയായിക്കഴിഞ്ഞിരുന്നു. കള്ളൻ എന്നു തെറ്റിദ്ധരിച്ച് വനപാലകർ അച്ചനു നേരെ തോക്കു ചൂണ്ടി ഉന്നം പിടിച്ചുനിന്നു. മടക്കിക്കുത്തിയിരുന്ന ളോഹ താഴ്ത്തിയിട്ട് സ്വശരീരത്തിലേക്കും കയ്യിലെ കുരിശു രൂപത്തിലേക്കും ടോർച്ചു തെളിയിച്ചു കാട്ടിയാണ് അന്ന് രക്ഷപ്പെട്ടത്.

ജീവിക്കുന്ന വിശുദ്ധനായിട്ടാണ് ജനങ്ങൾ അദ്ദേഹത്തെ വീക്ഷിച്ചിരുന്നത്. ശങ്കരത്തിൽ വീടിന്റെ ഭിത്തി മുഴുവൻ പെൻസിൽകൊണ്ട് നല്ല വടിവൊത്ത കൈപ്പടയിൽ ബൈബിൾ വാക്യങ്ങളും ആത്മീയ കാര്യങ്ങളും എഴുതി നിറച്ചിരുന്നു. സന്ദർശകർ വരുമ്പോൾ ഈ ലിഖിതങ്ങൾ വായിച്ച് ചർച്ച ചെയ്യുക പതിവായിരുന്നു. തീക്ഷ്ണമായ സുവിശേഷ പ്രവർത്തനങ്ങളിലൂടെ രണ്ടായിരത്തിലധികം പേരെ അച്ചൻ കത്തോലിക്കാ സഭയിലേക്ക് പുനരൈക്യപ്പെടുത്തുകയുണ്ടായി. സുവിശേഷ ചൈതന്യത്തിന് മാറ്റുകൂട്ടുന്ന 16 ലഘുഗ്രന്ഥങ്ങളും അച്ചൻ രചിച്ചു.

അവസാന കാലഘട്ടത്തിൽ തിരുവനന്തപുരത്തേക്ക് താമസം മാറ്റിയ അച്ചൻ അവിടെയും തന്റെ പ്രേഷിതവേല അനുസ്യൂതം തുടർന്നു. മാർ ഈവാനിയോസ് പിതാവിനുശേഷം 40 വർഷം തിരുവനന്തപുരം അതിരൂപതയെ നയിച്ച അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ ആത്മീയ അധികാരത്തിൻകീഴിലാണ് അച്ചൻ തന്റെ മിഷൻ പ്രവർത്തനങ്ങൾ ചെയ്തിരുന്നത്. 77-ാം വയസിൽ മരണം കാത്ത് ആശുപത്രിയിൽ കിടക്കുമ്പോൾപോലും ആ സഹനദാസൻ പറഞ്ഞു "ഈ രോഗം എത്ര സന്തോഷകരം! മയക്കത്തിൽ വി. കുർബ്ബാന അർപ്പിക്കുന്നതായും മാലാഖമാർ പറന്നിറങ്ങുന്നതായും ഞാൻ സ്വപ്നം കാണുന്നു". 1994 ജനുവരി 25-ന് ആ കർമ്മയോഗി തന്റെ നിത്യസമ്മാനം സ്വീകരിക്കുവാനായി സ്വർഗ്ഗീയസന്നിധിയിലേക്ക് വിളിക്കപ്പെട്ടു. വടക്കുംപുറം തിരുഹൃദയ കത്തോലിക്കാപള്ളിയിൽ ഭൗതികദേഹം സംസ്കരിക്കപ്പെട്ടു. ജന്മശതാബ്ദിയുടെ നിറവിൽ ശങ്കരത്തിലച്ചന്റെ നിസ്തുല സേവനങ്ങളെ എന്നെന്നും നന്ദിയോടെ സ്മരിക്കാം. ആ മിഷനറിചൈതന്യം നമുക്ക് മാതൃകയാക്കാം.

പൂർണ്ണതയുടെയും ആദർശത്തിന്റെയും. സമസ്ത വസ്തുക്കളും മനുഷ്യൻ ഉൾപ്പെടെയുള്ള സകല ജീവ ജാലങ്ങളും സ്ത്രീതത്വത്തിന്റെ രൂപാന്തരങ്ങളായി പ്രപഞ്ചത്തിൽ ആവിർഭവിച്ചിരിക്കുന്നു. സ്ത്രീത്വത്തിന് ക്രിയാത്മകത നല്കി സ്ത്രീയെ കർമ്മ നിരതതയുടെയും വികസനത്തിന്റെയും പുരോഗതിയുടെയും ആവിർഭാവമായി കാണുന്ന സമ്പ്രദായം ഭാരതീയ ചിന്തയുടെ സവിശേഷതയാണ് എന്ന് ഡോ. തരകൻ വാദിക്കുന്നു. ആത്മീയത സ്ത്രീപുരുഷ സംഗമത്തിൽ ദൃശ്യമാകുന്ന താളലയമാകുന്നുവെന്നും ഈ ക്രമാനുഗതമായ ലയം പ്രപഞ്ചത്തിന്റെ ഉറച്ച നിലനില്പിന് ആവശ്യമാണെന്ന് ഗ്രന്ഥകർത്താവ് സമർത്ഥിക്കുന്നു.

ഭാരതീയ സംസ്കാരത്തിൽ മോചന പ്രക്രിയയും സ്ത്രീയിലൂടെമാത്രം സംഭവിക്കുന്നു. സൃഷ്ടി സ്ത്രീയിലൂടെയാണെങ്കിൽ, മോചനവും ആ വഴിയിലൂടെത്തന്നെ. ദാന്തെയുടെ ബയാട്രീസും, എലിയട്ട് ആഷ് വെനിഷ്ഡേ (Ash Wednesday) എന്ന കവിതയിൽ ചിത്രീകരിക്കുന്ന നിശബ്ദതയുടെ സ്ത്രീയും, നോവാലീസിന്റെ സോഫി ഫോൺ കൂണും രക്ഷയുടെ അടയാളമായി തീരുന്നുവെന്ന് ജാക് മാരിറ്റേൻ (Jacques Maritain) പറയുന്നത് ഈ അർത്ഥത്തിലാണ്. അവരെല്ലാം പ്രാണപ്രേയസിമാരായിരുന്നു. എന്നാൽ അവരുടെ സ്നേഹം ആത്മീയതയുടെ ഉയർന്ന ഭാവങ്ങൾ നൽകി പ്രാണപ്രിയരെ മഹത്വീകരിച്ചു.

ഇന്ത്യൻ സംസ്കാരത്തിന്റെ വിവിധ ഘടകങ്ങളെ ഈ ഗ്രന്ഥം പഠനവിഷയമാക്കുന്നുണ്ട്. ആത്മീയതക്ക് സംസ്കാരവും സൗന്ദര്യ സങ്കല്പവുമായി ഉറ്റ ബന്ധമുണ്ട്. ഭാരതീയ ദർശനത്തിൽ സൗന്ദര്യം സ്ത്രൈണാത്മകമാണെന്ന നിഗമനത്തിൽ ഈ പഠനം എത്തിച്ചേരുന്നു. ഈ ഗ്രന്ഥത്തിന്റെ പ്രതിപാദനരീതിയിൽ, ആത്മീയതയും സൗന്ദര്യ സങ്കല്പവും ഉടനീളം ഇടപഴകിപോകുന്നത് നമുക്ക് ദർശിക്കാനാകും. ഈ പഠനത്തിന്റെ മുഖ്യ സ്രോതസ് തന്ത്രയോഗ സങ്കല്പമാണ്. ഭാരതത്തിൽ വേരൂന്നിവളർന്ന തന്ത്രശാസ്ത്രം ഭാരതീയ സൗന്ദര്യ സങ്കല്പത്തിന്റെ അടിസ്ഥാനമാണ്. സാർ ജോൺ വുഡ്രോഫ് എന്ന ഇംഗ്ലീഷുകാരനാണ് 19-ാം നൂറ്റാണ്ടിൽ തന്ത്രയോഗ പഠനം ശാസ്ത്രീയമായി നടത്തിയത്. അദ്ദേഹത്തിന്റെ കൃതികൾ പാശ്ചാത്യരുടെ ഇടയിൽ നിർണ്ണായ സ്വാധീനം ചെലുത്തി. എന്നാൽ വുഡ്രോഫ് തന്ത്രയോഗയും സൗന്ദര്യാത്മകതയും തമ്മിലുള്ള ബന്ധം പഠിക്കുവാനോ ആത്മീയതയും സൗന്ദര്യ സങ്കല്പവും തമ്മിലുള്ള അഭേദ്യമായ ഇടപഴകിചേരൽ മനസിലാക്കാനോ ശ്രമിച്ചില്ല. ഡോ. തരകന്റെ ഗ്രന്ഥം സൗന്ദര്യാത്മകതയെ ആധികാരികമായി പഠനവിഷയമാക്കുന്നു. തന്ത്രയോഗ ചിന്തയുടെ പശ്ചാത്തലത്തിൽ, ഭാരതീയ സൗന്ദര്യ സങ്കല്പത്തെ ഡോ. തരകൻ വിശകലനം ചെയ്യുന്നു. സൗന്ദര്യാത്മകത പൗരസ്ത്യ ചിന്തയിൽ ദർശ്യമല്ല. അത് കൗതുക കാഴ്ചയുമല്ല. പിന്നയോ അത് ആത്മാവിന്റെ രസാനുഭൂതിയുമാണ്. ബ്രഹ്മാനന്ദത്തിന്റെ ഏറ്റവും അടുത്തുവരുന്ന അനുഭവമായി അത് കരുതപ്പെടുന്നു. കിഴക്കിന്റെ സാഹിത്യാചാര്യന്മാർ സൗന്ദര്യം രുചിയെ സംബന്ധിക്കുന്നതാണ് എന്ന് പറയുന്നത് ഈ അർത്ഥത്തിലാണ്. അവർ അദൃശ്യവും ശ്രവണ സംബന്ധവുമായ കലകൾ ദൃശ്യമായ കലകളെക്കാൾ പ്രാധാന്യമുള്ളതാണെന്നും വാദിക്കുന്നു. കവിതയാണ് കലകളിൽ ഏറ്റവും ഉത്തമമായിട്ടുള്ളത്. നാടകവും നൃത്തവും കാവ്യസങ്കല്പത്തിന്റെ ഭാഗമായി കണക്കാക്കപ്പെടുന്നു എന്നതും ശ്രദ്ധേയമാണ്.

നിത്യമായ ശബ്ദ ബ്രഹ്മത്തിൽ നിന്നും ഉരുത്തിരിയുന്നതാണ് കവിത എന്ന സങ്കല്പം ഈ ഗ്രന്ഥത്തിൽ ഉടനീളം കാണാം. അവ്യക്തമായ സത്യം ദൃശ്യമാക്കപ്പെട്ട ഭാവനയുടെ അടിസ്ഥാനമാണെന്ന പ്രമാണം ഈ ചിന്തക്ക് നിദാനമായി നിൽക്കുന്നു. ഈ അവ്യക്ത യാഥാർത്ഥ്യത്തെ ശിവ-ശക്തി എന്ന് തന്ത്രയോഗം വിളിക്കുന്നു. സ്ത്രീ പുരുഷന്മാരുടെ മൂല മാതൃകയായി ശിവശക്തി സ്ഥിതിചെയ്യുന്നു. ഹൈന്ദവ ചിന്ത സ്ത്രീക്ക് നൽകുന്ന പ്രാധാന്യവും മാന്യതയും ഈ തത്വചിന്ത വെളിപ്പെടുത്തുന്നു. ആത്മീയത - ഫിലോകാലിയ - സൗന്ദര്യത്തോടുള്ള ആഭിമുഖ്യം ആണെന്ന ക്രൈസ്തവ ചിന്തകരുടെ ആശയത്തിന് ഉത്തമ ഉദാഹരണമാണ് ഡോ. തരകന്റെ ഈ പഠനം.

ന്യൂഡൽഹിയുള്ള കോസ്മോ പബ്ലിക്കേഷൻസ് (Cosmo Publications) ആണ് ഈ ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ പ്രസാധനം നിർവ്വഹിച്ചിരിക്കുന്നത്. ഈ വിഷയത്തിൽ ഇദംപ്രഥമമായി രചിക്കപ്പെടുന്ന ഈ പഠന ഗ്രന്ഥം വൈജ്ഞാനിക സാഹിത്യ ശാഖയ്ക്ക് ഒരു മുതൽക്കൂട്ടാണ്. 2011 ലെ കേരള സാഹിത്യ അക്കാഡമിയുടെ പുരസ്കാരം, 2014 ലെ കേരളസഭയിലെ മെത്രാൻമാരുടെ ഗുരുപൂജ അവാർഡ് എന്നിവ കരസ്ഥമാക്കിയ ഡോ.തരകന്റെ ദീർഘകാലപരിശ്രമത്തിന്റെ ഫലമാണ് ഈ ഗ്രന്ഥം. വില 1650 രൂപ.





# നോട്ടുകൾ



ഷാജു തേക്കിൻകാട്ടിൽ

നോട്ടുകൾ,
ജീവിതത്താളുകൾ........
നോട്ടുകൾ....
ജീവിതവിനിമയക്കുറിപ്പുകൾ.....
അർത്ഥം നശിച്ചാൽ,
നോട്ടുകൾ വെറും കടലാസുകൾ...
അർത്ഥം നശിച്ചാൽ നോട്ടുകൾ,
ജീവിതക്കെടുതികൾ...
ജീവിതത്തിനർത്ഥം കുറിക്കും
നോട്ടുകൾ, നാളെയുടെ
വഴിവിളക്കുകൾ...!
ജീവിതത്തിനർത്ഥം പകരും,
നോട്ടുകൾ,
നാളെയുടെ സമ്പാദ്യങ്ങൾ...
പണ്ടൊരാൾ കിഴിക്കെട്ടിൽ
കൊണ്ടുപോയ് മുപ്പത് നാണയത്തുട്ടുകൾ...
ഇന്നൊരാൾ മടിശീലയിൽ കിലുക്കുന്നു,
മന്നിന്റെ അർത്ഥക്കെടുതികൾ...
ഗുരുവിന്റെ വിലയറിയാത്തവൻ,
ഇന്നിന്റെ ഗുണമറിയാത്തവൻ...
ദൂരെ ഗുരുവിന്റെ നിണമൊഴുകുന്നതും,
ചാരെ സഹജന്റെ മിഴിനിറയുന്നതും,
അറിയാൻ ശ്രമിച്ചെങ്കിൽ,
എറിയുമേ നാണയം, അണയുമേ,
ഒരുതുള്ളി നിണമൊന്നു നുണയുവാൻ........................!

## *Best Compliments from Alex Valavil & Family*



കഴിഞ്ഞ മേയ് 19-ന് വിവാഹിതരായ **ബെന്നി തോമസും**
(S/o ശ്രീ. തോമസ്കുട്ടി & വി. എസ്. ത്രേസ്യാമ്മ, തിരുവനന്തപുരം കോർപ്പറേഷൻ കൗൺസിലർ)
**നേഹാ അലക്സും** (D/o ശ്രീ. അലക്സ് വളവിൽ & ജെസി അലക്സ് (പൂനെ) വളവിൽ ജാൻവില്ല
ഊന്നുകാൽ, പത്തനംതിട്ട

# Cardinal Cleemis

## School of Management Studies

DEVOTED TO ETHICS & EXCELLENCE

MAR IVANIOS VIDYA NAGAR, NALANCHIRA
THIRUVANANTHAPURAM-695 015, KERALA, INDIA.

Affiliated to Cochin University of Science and Technology (CUSAT)
Approved by All India Council for Technical Education (AICTE), New Delhi.

# MBA ADMISSIONS 2016-18

(Two Year Full Time Programme with Dual Specialization)



**'A citadel for educational excellence and career enhancement'**

**A value driven initiative of MAR IVANIOS VIDYA NAGAR creating promising corporate leaders of tomorrow**

## *Our Programme Highlights*

- *World class infrastructure*
- *Excellent pedagogy*
- *Fully air conditioned lecture halls and seminar hall*
- *Well stocked library and e-journal facilities*
- *State-of-the art computer lab*
- *24 hours wi-fi enabled campus*
- *Qualified and highly experienced faculty*
- *Good industry interface*
- *Hostel facilities available*
- *Placement facilitation across industry sectors*





## Eligibility:

- Valid CMAT/MAT/CAT/XAT/KMAT score
- Aggregate 50 percentage pass for a recognized degree programme

**For further details: Admission Coordinator**

**CARDINAL CLEEMIS SCHOOL OF MANAGEMENT STUDIES**

**Mar Ivanios Vidya Nagar, Nalanchira P.O.,**
**Thiruvananthapuram-695 015, Kerala, India.**
**Tel: +91 471-2544770, 6066620, 9446342470**
**email: ccsmstvm@gmail.com, Website: www.ccsms.ac.in**









# കാതോലിക്കാ ബാവാ തിരുമേനിയുടെ നാമഹേതുക തിരുനാൾ ജനുവരി 2 ന്



## കാരുണ്യത്തിന്റെ കരസ്പർശം ഈ വർഷം ഒഡീഷാ, ആന്ധ്രാ മിഷനുകളിലേക്ക്

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുടെ നാമഹേതുക തിരുനാൾ സഭക്കും സഭാമക്കൾക്കും ഒരാഘോഷത്തിനപ്പുറം ജീവകാരുണ്യത്തിന്റെ പുതുവഴികൾ തേടുന്ന അനുഭവം കൂടിയാണ്. അഭിവന്ദ്യ ബാവാ തിരുമേനി എല്ലാ വർഷവും തനിക്ക് ലഭിക്കാവുന്ന വ്യക്തിപരമായ സമ്മാനങ്ങൾ ഒഴിവാക്കി സംഭാവനകൾ സ്വീകരിച്ച് ഓരോ പുതിയ ജീവകാരുണ്യപദ്ധതിക്കാണ് തുടക്കം കുറിച്ചത്. മേജർ അതിരൂപതയിലെ ഇടവകകൾ, സ്ഥാപനങ്ങൾ, സന്യാസ ഭവനങ്ങൾ, മറ്റ് സുഹൃത്തുക്കൾ, അഭ്യുദയകാംക്ഷികൾ എന്നിവരുടെ നിർലോഭമായ സഹകരണത്തോടെ മേജർ ആർച്ചുബിഷപ്സ് ചാരിറ്റി ഫണ്ട് സ്വരൂപിച്ച് അനേകം ജീവകാരുണ്യ സംവിധാനങ്ങൾക്ക് രൂപം കൊടുത്തു.

ഈ വർഷം ഈ സഹായനിധി ഒഡീഷായിലും ആന്ധ്രായിലും മലങ്കര സുറിയാനി കത്തോലിക്കാ സഭ ആരംഭിക്കുന്ന മിഷൻ കേന്ദ്രങ്ങൾക്കാണ് വിനിയോഗിക്കുന്നത്. ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ നേതൃത്വത്തിലാണ് ഒഡീഷായിലെ മിഷൻ ആരംഭിച്ചിരിക്കുന്നത്. പൂനാ-കട്കി എക്സാർക്കേറ്റിന്റെ നേതൃത്വത്തിലാണ് ആന്ധ്രാപ്രദേശിൽ മിഷൻ ആരംഭിച്ചിരിക്കുന്നത്. നിർധനരായ ആളുകൾ അധിവസിക്കുന്ന ഈ പ്രദേശത്ത് പുതിയ മിഷൻ കേന്ദ്രങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, മറ്റ് ജീവകാരുണ്യപ്രസ്ഥാനങ്ങൾ എന്നിവ ആരംഭിക്കേണ്ടതിന് ധാരാളം സാമ്പത്തിക ചെലവുകൾ ഉണ്ട്. ഏറ്റവും കാലിക പ്രസക്തവും അർഹവുമായ ഒരു നിയോഗമാണ് അഭിവന്ദ്യ ബാവാ തിരുമേനി ഈ വർഷം തെരഞ്ഞെടുത്തിരിക്കുന്നത്. ദൈവത്തിൽ നിന്ന് നാം സ്വീകരിച്ച വലിയ കരുണക്ക് നന്ദിയായി നമുക്കത് ഓഡീഷായിലേയും ആന്ധ്രാപ്രദേശിലെയും നമ്മുടെ സഹോദരങ്ങൾക്ക് പങ്കുവയ്ക്കാം. കരുണയുടെ വർഷം തീരുന്നില്ല. അത് തുടങ്ങിയിട്ടേയുള്ളൂ...

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 25-11-2016 Posting Date 28, November 2016

**Christavakahalam Monthly DECEMBERR 2016**
Annual Subscription Rs. 150/-
Single Copy Rs. 15/-




# എല്ലാ മാന്യവായനക്കാർക്കും ക്രിസ്തുമസ് മംഗളാശംസകൾ

## ക്രൈസ്തവ കാഹളം

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ പ്രസിദ്ധീകരണം

**വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക**

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com